


# മലങ്കരസഭ

## ാസിക



ഡിസംബർ 29—ാം തീയതി
ചേർന്ന മലങ്കര അസ്സോസിയേഷനിൽ
പ. കാതോലിക്കാബാവാ അദ്ധ്യക്ഷപ്രസംഗം ചെയ്യുന്നു.

1988
ജനുവരി
ലക്കം 1
പുസ്തകം 43





ഉമയാററുകര ഓർത്തഡോക്സ് പള്ളിയുടെ പാരീഷ്ഹാം
പ. കാതോലിക്കാബാവാ ഉദ്ഘാടനം ചെയ്യുന്നു.



ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ബഹറിൻ രാജാവ് ഷെയ്ക്ക് ഇസാബിൻ സൽമാൻ അൽഖലീഫയെ സന്ദർശിച്ചപ്പോൾ. ബഹറിൻ പള്ളി വികാരി ഫാ. യൗനാൻ മുളമൂട്ടിലും ഇൻഡ്യൻ അംബാസിഡർ എം. പി. എം. മേനോനും സമീപം.

# മലങ്കരസഭ

10-1-1988


## പ. ബാവാ തിരുമനസ്സിലെ

# അദ്ധ്യക്ഷ പ്രസംഗം

(1987 ഡിസംബർ 29-ാം തീയതി കോട്ടയം എം. ഡി. സെമിനാരി അങ്കണത്തിൽ കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ യോഗത്തിൽ, പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും മലങ്കര അസോസ്യേഷൻ പ്രസിഡണ്ടുമായ മോറാൻ മാർ ബസ്സേലിയോസ് മാർ തോമ്മാ മത്യൂസ് പ്രഥമൻ ബാവാ ചെയ്തത്.)

നമ്മുടെ വാൽസല്യവാൻമാരായ സഹോദര മെത്രാപ്പോലീത്തന്മാരേ, നമ്മുടെ എല്ലാ ഇടവകകളിൽ നിന്നുമായി വന്നുകൂടിയിരിക്കുന്ന നമ്മുടെ പ്രിയപ്പെട്ട വൈദികരേ, നമ്മുടെ അരുമസന്താനങ്ങളായിരിക്കുന്ന അത്മായ പ്രതിനിധികളേ,

മലങ്കര അസോസ്യേഷന്റെ ഈ സമ്മേളനം എത്ര വലിയ ആനന്ദമാണ് നിങ്ങളുടെ ഹൃദയങ്ങളിലെന്നപോലെ ബലഹീനനും വയോധികനുമായ നമ്മുടെ ഹൃദയത്തിലും പകർന്നുതരുന്നത്. ദൈവം തമ്പുരാൻ നമ്മോടു ചെയ്യുന്ന കരുണയുടെയും സ്നേഹത്തിന്റെയും പ്രത്യക്ഷമായ തെളിവാണ് മലങ്കരസഭയുടെ ഈ മഹാസമ്മേളനം.

നമ്മുടെ കർത്താവായ യേശുമിശിഹായുടെ പന്ത്രണ്ട് അപ്പോസ്തലന്മാരിൽ ഒരുവനും സഹദായും പരിശുദ്ധനുമായ തോമാശ്ലീഹാ എ. ഡി. 52-ൽ നമ്മുടെ ഈ നാട്ടിൽ വന്ന് നട്ട സഭയുടെ നടുതല 1935 വർഷം കഴിഞ്ഞും തഴച്ചുവളർന്ന് പൂത്ത് കുലച്ചു നിൽക്കുന്നത് കാണുമ്പോൾ ദൈവം തമ്പുരാനോടുള്ള നന്ദികൊണ്ട് നമ്മുടെ ഹൃദയം നിറഞ്ഞ് കവിഞ്ഞൊഴുകുന്നു. അന്ന് ഇവിടെ സ്ഥാപിക്കപ്പെട്ട ശ്ലൈഹീക

### ഈ ലക്കത്തിൽ


* പ. ബാവാ തിരുമനസ്സിലെ അദ്ധ്യക്ഷപ്രസംഗം
* ആവേശം പകർന്ന മഹാസമ്മേളനം
* 'മനുഷ്യപുത്രനു തല ചായ്പാൻ മന്നിലിടമില്ല'
* 'എന്റെ അമ്മായിയമ്മ'
* 'കൊരട്ടിപ്പള്ളിയുടെ ചേപ്പേടുകൾ'
* ബൈബിൾ നാമകോശം
* ക്രൈസ്തവ സഭകളും വേദപുസ്തകവും
* അനുതാപ ഗീതങ്ങൾ
* കർതൃപ്രാർത്ഥനയിൽ ഉണ്ടായിരിക്കേണ്ട....
* മലങ്കരസഭയും നവീകരണക്കാരും
* കർത്താവും ശമര്യക്കാരിത്തിയുമായുള്ള സംഭാഷണം
* സഭാവാർത്തകൾ
* നവവത്സര ഗാനം

സിംഹാസനം നമ്മുടെ അനാസ്ഥകൊണ്ടും വിദേശികളുടെ കയ്യേററം കൊണ്ടും ഏതാനും ശതാബ്ദങ്ങൾ മറഞ്ഞുകിടന്നു. 75 വർഷം മുമ്പ് 1912–ൽ ദൈവകൃപയാൽ തോമ്മാശ്ലീഹായുടെ ആ അപ്പോസ്തോലിക സിംഹാസനം, കിഴക്കിന്റെ കാതോലിക്കായുടെ സിംഹാസനമായി പുന:സ്ഥാപിക്കപ്പെട്ടതിന്റെ പ്ളാററിനം ജൂബിലി കൂടെ നാം ആഘോഷിക്കുന്ന ഈ 1987–ലാണ് നാമും നമ്മുടെ സുന്നഹദോസും നമ്മുടെ സഭാപ്രതിനിധി സംഘവും ഇന്ന് ഈ എം. ഡി. സെമിനാരി അങ്കണത്തിൽ കൂടി വന്നിരിക്കുന്നത്. എത്രയെത്ര പ്രതിസന്ധികളിൽ കൂടെയാണ് ദൈവം തമ്പുരാൻ നമ്മുടെ സഭയെ അത്ഭുതാവഹമാംവിധം രക്ഷിച്ചു കടത്തിക്കൊണ്ടുപോന്നിട്ടുള്ളതെന്ന് ഓർക്കുമ്പോൾ പരമകാരുണികനായ സർവ്വശക്തനാം ദൈവത്തെ എത്രയെത്ര മഹത്വപ്പെടുത്തിയാലും മതിയാകുന്നില്ല.

ഇന്ന് മലങ്കരസഭ, മലങ്കരമാത്രം ഒതുങ്ങിനിൽക്കുന്ന ഒരു കൊച്ചു സഭയല്ലെന്നുള്ളതിന് ഭാരതത്തിന്റെ എല്ലാ ഭാഗങ്ങളിൽനിന്ന് തന്നെയല്ലാ, അമേരിക്ക, ഗൾഫ് രാജ്യങ്ങൾ എന്നിങ്ങനെ വിദേശത്തുള്ള നമ്മുടെ ഇടവകകളിൽ നിന്നുപോലും വന്നെത്തി നമ്മുടെ മുമ്പാകെ കൂടിയിരിക്കുന്ന ഈ മഹാസമ്മേളനം സാക്ഷ്യം വഹിക്കുന്നു. ഇന്ന് നാം ഭാരതത്തിലെ ദേശീയ സഭയാണ്. ഒരു സാർവ ലൗകീക സഭയാണ്. ദൈവത്തിന്റെ കരുണ. ദൈവത്തിനു മഹത്വം.

വാത്സല്യമുള്ളവരെ, പ്രായാധിക്യംമൂലമുള്ള ശാരീരിക ബലഹീനതകൾ നമ്മേ ധാരാളമായി ബാധിച്ചിട്ടുണ്ട്. നമ്മുടെ വാർദ്ധക്യത്തിൽ നമുക്ക് എപ്പോഴുമുള്ള ചിന്ത നമ്മുടെ ഈ സഭയുടെ ഭാവിയെക്കുറിച്ചാണ്. ഒരു മെത്രാപ്പോലീത്താ സ്ഥാനിയെയോ, ട്രസ്ററിയേയോ, മററു സ്ഥാനികളേയോ തെരഞ്ഞെടുക്കുന്ന,ഇതുപോലുള്ള സന്ദർഭങ്ങളിൽ നാം പ്രത്യേകമായും ചിന്തിക്കുന്നത്, സഭയുടെ ആദ്ധ്യാത്മികവും ഭൗതികവുമായ കാര്യങ്ങൾ ചുമതലാ ബോധത്തോടും സമർപ്പണ മന:സ്ഥിതിയോടും സഭാസ്നേഹത്തോടുംകൂടെ നടത്തിക്കൊണ്ടുപോകുവാൻ ദൈവംതമ്പുരാൻ കഴിവു കൊടുത്തിട്ടുള്ള നല്ല നല്ല വ്യക്തികൾ ആ സ്ഥാനങ്ങളിലേക്ക് തെരഞ്ഞെടുക്കപ്പെടണമെന്നു മാത്രമാണ്.

ഇന്ന് നമ്മുടെ സുൽത്താൻബത്തേരി ഭദ്രാസനത്തിന്റെ ഇടയത്വം വഹിക്കുവാൻ വേണ്ടിയുള്ള ഒരു മേല്പട്ടക്കാരനെയും, മലങ്കര മെത്രാപ്പോലീത്താ ആയ നമ്മുടെ കൂട്ടു ട്രസ്ററിയായി ഒരു വൈദികനെയുമാണ്, ഈ സഭ തെരഞ്ഞെടുക്കേണ്ടിയിരിക്കുന്നത്.

ആദ്യം മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് നാമനിർദ്ദേശം ചെയ്യപ്പെട്ടിട്ടുള്ളവരുടെ പേരുകൾ അടങ്ങിയ ബാലററ് പേപ്പർ നിങ്ങൾക്കു നൽകപ്പെടും. നാമനിർദ്ദേശത്തിൽനിന്ന് തങ്ങളെ ഒഴിവാക്കണമെന്ന് ഡിസംബർ 22–ാം തീയതിക്ക് മുൻപ് അപേക്ഷിച്ചവരുടെ പേരുകൾ നീക്കം ചെയ്താണ് സമ്മതിദാന പത്രിക തയ്യാറാക്കിയിട്ടുള്ളത്. സുൽത്താൻബത്തേരി ഭദ്രാസനത്തിന്റെ ഭരണത്തിനും പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ വൈസ് പ്രസിഡണ്ട് സ്ഥാനത്തിനും ഏററവും ഉതകിയ ആളായി നിങ്ങൾക്ക് പരിശുദ്ധാത്മാവ് തോന്നിക്കുന്ന വൈദീകന്റെ പേർ മാത്രം നിങ്ങൾ രേഖപ്പെടുത്തണം. വോട്ടു ചെയ്യുന്ന വൈദീകരുടെയും അത്മായ പ്രതിനിധികളുടെയും പ്രത്യേക ഭൂരിപക്ഷം കിട്ടുന്നയാൾ അസോസ്യേഷനാൽ തെര

# ആവേശം പകർന്ന മഹാസമ്മേളനം

* മലങ്കര സഭയുടെ ഇരുപത്തിമൂന്നാമത് അസോസിയേഷൻ * ഇദംപ്രഥമായി വൈദികട്രസ്റ്റി സ്ഥാനത്തേക്ക് ബാലററു പേപ്പറിൽകൂടെയുള്ള തെരഞ്ഞെടുപ്പ് * മേല്പട്ട സ്ഥാനത്തേക്ക് നിശ്ചിത വോട്ടു ലഭിച്ചില്ല * മൂവായിരത്തിലധികം പേർ പങ്കെടുത്ത മഹാസമ്മേളനം * കാതോലിക്കേററ് പുനഃസ്ഥാപന പ്ളാററിനം ജൂബിലി * എം. ഡി. സെമിനാരിയങ്കണം ഒരിക്കൽ ക്കൂടി ചരിത്രരേഖയിൽ *

**മലങ്കര ഓർത്തഡോക്സ് സഭാചരിത്രത്തിലെ ആവേശോജ്ജ്വലവും സുപ്രധാനവുമായ ഒരു മഹാസമ്മേളനമായിരുന്നു 1987 ഡിസംബർ 29-ന കോട്ടയം എം. സി. സെമിനാരി അങ്കണത്തിൽ നടന്നത്. ആയിരത്തിയിരുന്നൂറ് ഇടവകകളിൽ നിന്ന് വൈദികരും തെരഞ്ഞെടുക്കപ്പെട്ട പള്ളി പ്രതിപുരുഷന്മാരും സഭാമാനേജിംഗ് കമ്മററിയംഗങ്ങളും ഉൾപ്പെടെ മൂവായിരത്തിലധികം പ്രതിനിധികൾ പങ്കെടുത്ത അതിപ്രധാനമായ ഈ സമ്മേളനം മലങ്കരസഭയുടെ ഐക്യവും എപ്പിസ്കോപ്പസിയും ജനാധിപത്യവും ഉയർത്തിക്കാണിക്കുവാൻ പര്യാപ്തമായിരുന്നു.**

**മലങ്കരസഭ പുതുതായി രൂപവത്ക്കരിച്ച സുൽത്താൻബത്തേരി ഭദ്രാസനത്തിനുവേണ്ടി ഒരു മേല്പട്ടക്കാരനെയും വൈദികട്രസ്റ്റിയായിരുന്ന പരേതനായ കോനാട്ട് ഏബ്രഹാം മല്പാന്റെ സ്ഥാനത്തേക്ക്**

---

ഞ്ഞെടുക്കപ്പെട്ടതായി നാം പ്രഖ്യാപിക്കും. ഈ തെരഞ്ഞെടുപ്പ് അടുത്ത ഫെബ്രുവരിയിൽ കൂടുന്ന പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അംഗീകരിക്കുന്നുവെങ്കിൽ സുന്നഹദോസിന്റെ സഹകരണത്തോടെ നാം ആ വൈദികനെ സുൽത്താൻബത്തേരി ഭദ്രാസനത്തിന്റെ മെത്രാനായി വാഴിക്കുകയും അവരോധിക്കുകയും സ്താത്തിക്കോൻ കൊടുക്കുകയും ചെയ്യും.

വൈദികട്രസ്റ്റി സ്ഥാനത്തെ സംബന്ധിച്ചിടത്തോളം, അതിലേയ്ക്ക് നാമനിർദ്ദേശം ചെയ്യപ്പെട്ടിട്ടുള്ള നാലു വൈദികരുടെ പേരുകളുള്ള സമ്മതിദാനപത്രിക നിങ്ങൾക്ക് നല്കപ്പെടും. അത് കയ്യിൽ കിട്ടുമ്പോൾ നിങ്ങൾ സഭയുടെ നന്മയ്ക്ക് വേണ്ടിയുള്ള പ്രാർത്ഥനയോടെ, ആ സ്ഥാനത്തേക്ക് കൊള്ളാവുന്നവരായി നിങ്ങൾക്ക് തോന്നുന്ന വൈദികരുടെ പേരുകൾക്ക് നേരേ നിങ്ങൾക്ക് നൽകപ്പെടുന്ന നിർദ്ദേശങ്ങളനുസരിച്ച് വോട്ടു രേഖപ്പെടുത്തണം. അൻപതു ശതമാനത്തിലധികം വോട്ട് കിട്ടുന്നയാൾ തെരഞ്ഞെടുക്കപ്പെട്ടതായി നാം ഇവിടെ പ്രഖ്യാപിക്കുകയും ആ വൈദികനെ ട്രസ്റ്റിയായി നിയമിച്ചുകൊണ്ടുള്ള കല്പന നാം കൊടുക്കുമ്പോൾ അയാൾ ആ സ്ഥാനത്തേക്ക് ഉയർത്തപ്പെടുകയും ചെയ്യും.

പരിശുദ്ധാത്മാവ് നിങ്ങളെ നയിക്കട്ടെ. നമ്മുടെ കർത്താവിന്റെ ജനനപ്പെരുനാൾ കഴിഞ്ഞ് പുതു വർഷത്തിലേയ്ക്ക് കടക്കുവാൻ ഒരുങ്ങുന്ന ഈ അവസരത്തിൽ വന്നുകൂടിയിരിക്കുന്ന നിങ്ങൾക്കും നിങ്ങൾ പ്രതിനിധീകരിക്കുന്ന നമ്മുടെ സഭയിലുള്ള എല്ലാവർക്കും നമ്മുടെ ശ്ലൈഹീക അനുഗ്രഹങ്ങൾ നാം നല്കുന്നു. പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ സത്യേക ദൈവമാകുന്ന ത്രിത്വത്തിന്റെ അനുഗ്രഹങ്ങൾ നിങ്ങളോടും, നിങ്ങളുടെ ഇടവകകളോടും, നിങ്ങളുടെ കുടുംബങ്ങളോടും കുഞ്ഞുകുട്ടികളോടും നിങ്ങളുടെ എല്ലാ നല്ല പ്രവർത്തനങ്ങളോടും കൂടെ ഇപ്പോഴും പുതുവത്സരത്തിലും എല്ലാ കാലങ്ങളിലും എപ്പോഴും ഉണ്ടായിരിക്കട്ടെ.



ഒരു വൈദീകട്രസ്റ്റിയെയും തെരഞ്ഞെടുക്കുന്നതിനുവേണ്ടിയാണ് ഈ മഹാസമ്മേളനം പ: ബാവാ തിരുമേനി വിളിച്ചുകൂട്ടിയത്.

മലങ്കര എപ്പിസ്കോപ്പൽ സുന്നഹദോസ്, മാനേജിംഗ് കമ്മററി, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യയേഷൻ എന്നിങ്ങനെ മൂന്നു ഭരണ സമിതികളുള്ള ഓർത്തഡോക്സ് സഭയ്ക്ക്, മലങ്കര മെത്രാപ്പോലീത്താ, കാതോലിക്കാ, മെത്രാപ്പോലീത്താമാർ, വൈദീക–സമുദായ ട്രസ്റ്റിമാർ, മാനേജിംഗ് കമ്മററി യംഗങ്ങൾ എന്നിവരെ തെരഞ്ഞെടുക്കുന്നതിനും സഭാ ഭരണഘടനകൾ ഭേദഗതി ചെയ്ത് പാസ്സാക്കുന്നതിനുമുള്ള പരമമായ അവകാശവും അധികാരവുമുള്ള സഭയുടെ അത്യുന്നത പാർലമെൻറാണ് മലങ്കര സുറിയാനി ക്രിസ്ത്യനി അസോസ്യയേഷൻ.

1876–ൽ മലങ്കരയിൽ എത്തിയ പത്രോസ് ത്രിതീയൻ പാത്രിയർക്കീസ് ബാവാ വിളിച്ചുകൂട്ടിയ 'മുളന്തുരുത്തി സുഹദോസാണ്'' പ്രഥമ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യയേഷൻ എന്ന നാമധേയത്തിൽ അറിയപ്പെടുന്നത്. എന്നാൽ ഇതിനു മുൻമ്പും വിശ്വാസാചാരാനുഷ്ഠാനങ്ങളെക്കുറിച്ചും സഭയുടെ ഭാവിയെക്കുറിച്ചും ചിന്തിക്കുന്നതിനും പഠിക്കുന്നതിനുമായി പള്ളിപ്രതിപുരുഷന്മാർ ഒന്നിച്ചു കൂടിട്ടുണ്ടെങ്കിലും മുളന്തുരുത്തി സമ്മേളനത്തിലാണ് 'മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യയേഷൻ' വ്യക്തമായി രൂപം കൊള്ളുന്നത്.

ഇത്തരം സമ്മേളനങ്ങളെല്ലാം തന്നെ പുതിയൊരദ്ധ്യായമായി ചരിത്രരേഖകളിലുണ്ടെങ്കിലും '1987 ഡിസംബർ 29' പല തരത്തിൽ പ്രാധാന്യമർഹിക്കുന്നു.

വിദേശങ്ങളിൽ നിന്ന് വളരെയധികം പള്ളിപ്രതി പുരുഷന്മാർ പങ്കെടുത്തതും മൂവായിരത്തിലധികം പ്രതിധിനികളെ ഉൾക്കൊള്ളിക്കാൻ കഴിഞ്ഞതുമായ മഹാസമ്മേളനമായിരുന്നു ഇത്.

വൈദീക ട്രസ്റ്റിസ്ഥാനത്തേക്ക് 'രഹസ്യ ബാലററുകൾ' ഉപയോഗിച്ച് തെരഞ്ഞെടുപ്പ് നടന്നതും മേല്പട്ടസ്ഥാനത്തേക്ക് ഇലക്ഷൻ നടന്നപ്പോൾ നിശ്ചിത വോട്ട് ലഭിക്കാതെ പോകുന്നതും ഇതാദ്യമായിട്ടാണ്.

മാർത്തോമ്മാ ശ്ലീഹായുടെ അപ്പോസ്തോലീക സിംഹാസനം കിഴക്കിന്റെ കാതോലിക്കേററായി പുന:സ്ഥാപിക്കപ്പെട്ടതിന്റെ പ്ലാററിനം ജൂബിലി കൂടിയായിരുന്നു പ്രസ്തുത സമ്മേളനം.

ഇങ്ങനെയുള്ള ഈ സമ്മേളനത്തിൽ പങ്കെടുത്ത് സഭയോടുള്ള വിധേയത്വവും കൂറും ഭക്ത്യാദരവുകളും പ്രകടമാക്കുന്നതിനുവേണ്ടി മലങ്കര സഭയുടെ വിവിധഭാഗങ്ങളിൽ നിന്ന് പ്രതിനിധികൾ അതിരാവിലെ തന്നെ സമ്മേളന നഗറിലേക്ക് എത്തിച്ചേർന്നു കൊണ്ടിരുന്നു.

ഇരുപത്തിയൊന്നാം നൂററാണ്ടിലേക്ക് കുതിക്കുന്ന സഭയുടെ ഭാവി ഭദ്രമാക്കി ആത്മീയശക്തി വർദ്ധിപ്പിക്കുന്നതിനും സഭയുടെ പ്രവർത്തനസരണികളാഗോളതലത്തിൽ വികസിപ്പിക്കുന്നതിനും തക്ക കഴിവുററയിടയനെ തെരഞ്ഞെടുക്കുന്നതിനുവേണ്ടി പ്രതിനിധികൾ പരസ്പരം അഭിപ്രായങ്ങളാരാഞ്ഞ് 'ഒരുത്തരത്തിൽ' എത്തിച്ചേരുവാൻ കഴിയാതെ അസ്വസ്ഥചിത്തരായി നില്ക്കുന്ന കാഴ്ച ആശങ്കയുളവാക്കിയിരുന്നു.

ആത്മീയധൈര്യം പൂണ്ട പ്രതിനിധികളലവരും സമ്മേളന നഗറിലെത്തി അധികാരപത്രം നൽകി രേഖയിൽ ഒപ്പുവെച്ച് ബാഡ്ജ് വാങ്ങി പന്ത്രണ്ട് മണിയോടെ ഏലിയാ കത്തീഡ്രൽ അങ്കണത്തിൽ പ്രത്യേകം തയ്യാർ ചെയ്തിരുന്ന പന്തലിൽ പ്രവേശിച്ച് യഥാസ്ഥാനത്തിരുന്നതോടെ അസോസിയേഷന്റെ പ്രാരംഭ പടങ്ങുകൾക്ക് തുടക്കം കുറിച്ചു.

## ലളിതവും ആകർഷണീയവുമായ ഘോഷയാത്ര

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷനിൽ ആദ്ധ്യക്ഷം വഹിക്കുന്നതിനുവേണ്ടി ബസേലിയോസ് കോളേജിൽ എത്തിച്ചേർന്ന കിഴക്കിന്റെ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പരിശുദ്ധ ബാവാ തിരുമേനിയെ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ്, ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്, ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് എന്നിവരും സഹമെത്രാപ്പോലീത്തന്മാരും ചേർന്ന് സ്വീകരിച്ച് ഘോഷയാത്രയായി സമ്മേളന നഗറിലേക്കാനയിച്ചു.

ലളിതവും ആകർഷണീയവുമായ ഘോഷയാത്രയുടെ ഏററവും മുന്നിൽ പാമ്പാടി ബി. എം. എം. സ്കൂൾ ബാൻറ്സെററ്, തൊട്ടുപിന്നിൽ കാതോലിക്കേററ് പതാകയുമേന്തി സഭാ സെക്രട്ടറി പ്രോഫ. മത്തായി, കംശ്ശുവഹിച്ചുകൊണ്ട് സമുദായ ട്രസ്റ്റി പി. സി. എബ്രഹാം, വി. വേദപുസ്തകം എടുത്തുകൊണ്ട് കാതോലിക്കേററ് അരമന മാനേജർ സി. കെ. ജോസഫ് റമ്പാൻ, അംശവടി പിടിച്ചുകൊണ്ട് യോഹന്നാൻ റമ്പാൻ

(ശേഷം 33–ാം പേജിൽ)

# 'മനുഷ്യപുത്രനു തല ചായ്പാൻ മണ്ണിലിടമില്ല'

## ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

ഐക്യരാഷ്ട്രസംഘടന 'ശിശുവർഷം', 'സ്ത്രീവർഷം', 'സമാധാനവർഷം' മുതലായവ പ്രഖ്യാപിച്ചതുപോലെ 1987 'അന്തർദ്ദേശീയ ഭവനരഹിതരുടെ മറവിടവർഷം' (International year of shelter for the Homeless (IYSH) ആയി പ്രഖ്യാപിച്ചിരിക്കുകയാണല്ലോ. ഓരോ ദേശീയ സർക്കാരും സാമൂഹ്യസാംസ്കാരിക മതസംഘടനകളും ഈ ആഹ്വാനമനുസരിച്ച് കുറെ ചെയ്യുന്നുണ്ടെങ്കിലും ഭവനരഹിതരുടെ എണ്ണം അനുസ്യൂതം വർദ്ധിച്ചുകൊണ്ടിരിക്കുകയാണ്. പല പത്രങ്ങളും മാസികകളും ഭവനരഹിതരുടെ കഷ്ടപ്പാട് വിവരിക്കുന്നുണ്ട്. ഇൻഡ്യൻ പട്ടണങ്ങളിൽ വസിക്കുന്നവരുടെ 20 ശതമാനമായ 3 കോടി ജനങ്ങൾ ചേരിനിവാസികളാണെന്ന Indian Express ഒക്ടോബർ 4-ന്റെ Sunday Edition-നിൽ പറഞ്ഞിരിക്കുന്നു. ചേരിനിവാസികൾക്ക് കക്കൂസില്ലാത്തതിനാലും വെളിക്കിറങ്ങുവാൻ സ്ഥലമില്ലാത്തതിനാലും സ്ത്രീകൾ അഴുക്കുകടലാസിൽ വെളിക്കിറങ്ങി എവിടെയെങ്കിലും കളയാൻ ബദ്ധപ്പെടുന്നു. ഗ്രാമത്തിൽ ഉപജീവനമാർഗ്ഗമില്ലാത്തതിനാൽ പട്ടണത്തിൽ ചെല്ലുമ്പോൾ 'പട പേടിച്ച് പന്തളത്തു ചെന്നപ്പോൾ പന്തം കൊളുത്തി പട' എന്നപോലെ കഷ്ടത ഏറുന്നു. അണ്ണാനഗറിൽ 3000 പേർ താമസിക്കുന്ന ഒരു കോളനിയിൽ ഒരു കക്കൂസുപോലും ഇല്ല എന്ന് ഒരു താമസക്കാരൻ പറയുന്നു. സാഹചര്യങ്ങൾ ചേരിനിവാസികളെ മോഷ്ടാക്കളും കള്ളച്ചാരായം വാററുന്നവരും മദ്യപന്മാരും ചട്ടമ്പികളും ആക്കിത്തീർക്കുന്നു. ഓരോ ചേരിപ്രദേശത്തുമുള്ള തെരഞ്ഞെടുക്കപ്പെട്ട പ്രധാനികൾ ചേരിനിവാസികളെ ചൂഷണം ചെയ്യുന്നു. പോക്കററടിക്കാരും മോഷ്ടാക്കളും പോലീസിനു ലാഭവീതം കൊടുത്തു രക്ഷപെടുന്നു. ''കയ്യൂക്കുള്ളവൻ കാര്യക്കാരൻ' എന്ന പ്രമാണമാണ് ചേരിനിവാസികൾ സ്വീകരിച്ചിരിക്കുന്നതു്. ചേരിനിവാസികളായ ലക്ഷക്കണക്കിന് കുട്ടികൾക്ക് വിദ്യാഭ്യാസതാല്പര്യമോ സൗകര്യമോ ഇല്ല. ഉപജീവനാർത്ഥം സകലവും വിററ് പട്ടണത്തിൽ എത്തുന്നവരോട് ഒരു കുടിലിനുള്ള സ്ഥലത്ത് ഒരു ററിൻകഷണമെങ്കിലും വച്ചുമറയ്ക്കുവാൻ ഭാരിച്ച തുക വാങ്ങുന്ന രാഷ്ട്രീയക്കാരും പ്രധാനികളും മററ് ഇടപാടുകാരുമുണ്ട്. ഡൽഹിയിലെ മിൻറോ ബ്രിഡ്ജ് ഏറിയായിൽ 1500 മുതൽ 2000 രൂപാവരെയാണ് ഒരു കുടിലു വയ്ക്കാനുള്ള (jhuggi) സ്ഥലത്തിനു കൊടുക്കേണ്ടതു്. തിരഞ്ഞെടുപ്പുസമയത്തു് വോട്ടു കിട്ടുവാൻ രാഷ്ട്രീയക്കാർ അനേകരെ ചേരിയിൽ കൊണ്ടുവരുന്നു. തിരഞ്ഞെടുപ്പുസമയത്തു് വിദ്യുച്ഛക്തി സൗകര്യം ഉണ്ടാക്കുന്നതു് തെരഞ്ഞെടുപ്പു കഴിയുമ്പോൾ അപ്രത്യക്ഷമാകുന്നു. വോട്ടു ചെയ്യുന്നവരുടെ കാലുപിടിച്ച് വോട്ടു വാങ്ങുന്നവർ അവരുടെ ആവലാതിയുമായി ജനപ്രതിനിധികളെ സമീപിക്കുമ്പോൾ അവരെ വിരട്ടി ഓടിക്കുകയോ, അപ്രത്യക്ഷപ്പെടുകയോ ചെയ്യുന്നു. കഷ്ടപ്പെടുവാൻ വിധിക്കപ്പെട്ടവരാണിവർ എന്നു് നിശ്ചയിച്ച് നാം ഹൃദയശൂന്യരായി കഴിയുന്നു.

### കുഞ്ഞുങ്ങളുടെ കാര്യമാണ് കഷ്ടാൽ കഷ്ടതരം.

ബോംബെയിലെ ദ്ഹിസാർ ചേരിപ്രദേശത്തു് രണ്ടാഴ്ച്ചക്കകം ഓഗസ്റ്റുമാസത്തിൽ 12 കുഞ്ഞുങ്ങൾ മരിച്ചതു് അഴുക്കുവെള്ളം കുടിച്ചു വയറുദീനം പിടിച്ചായിരുന്നു (I, E. Oct. 16, 87) ക്ഷയരോഗബാധിതരായ കുട്ടികളും കുറവല്ല. മലേറിയാ, ശ്വാസകോശങ്ങൾക്കുള്ള രോഗം, ററൈഫോയിഡ് മുതലായവ ചേരിപ്രദേശങ്ങളിൽ വളരെ കൂടുതലാണ്. ബോംബെയിലെ എന്നു മാത്രമല്ല ലോകത്തിലെ ഏററം വലിയ ചേരി എന്നറിയപ്പെടുന്ന ധരാവിയിൽത്തന്നെ 8 ലക്ഷം പേരാണ് മരിക്കുംതുല്യം ജീവിക്കുന്നതു്. അവിടെ സ്ത്രീകൾക്ക് പലർക്കും പ്രസവത്തിനു മുമ്പും പിമ്പും ആവശ്യമായ ശ്രദ്ധ പതിക്കാത്തതിനാൽ ഇൻഫൻറ് മോർട്ടാലിററി റേററ് (കുട്ടികളുടെ മരണശതമാനം) ഏതാണ്ട് ഭാരത ശരാശരിയുടെ ഇരട്ടിയാണ്. ആശുപത്രിയിൽ പോകാതെ കുടിലുകളിൽ 25% പ്രസവം നടക്കുന്നു. അതിൽ പകുതി കുട്ടികളും ഒരു മാസം മുമ്പ് മരിക്കുന്നു.

ഈ കറുത്ത വശം കൂടുതൽ വിവരിക്കുന്നതുകൊണ്ട് വലിയ ഫലമില്ലാത്തവണ്ണം സമ്പന്നരായ നാം പ്രതികരണശക്തി നഷ്ടപ്പെട്ടവരായിക്കഴിഞ്ഞിരിക്കുന്നു. നാം പറയുന്നതു് ചേരിപ്രദേശത്തു് കള്ളപ്പണമുള്ളവരുണ്ടെന്നും, ററി. വി. യും റേഡിയോയും,

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



Sunny George, Muscat

ള്ളവരുണ്ടെന്നും 'ദരിദ്രന്മാർ ദേശത്തു് അററുപോകയില്ല' എന്ന വാക്യമുണ്ടെന്നും മാറുമാണ്. ആവ. 15:11-ൽ 'ദരിദ്രൻ ദേശത്തു് അററുപോകയില്ല; അതുകൊണ്ടു് നിന്റെ ദേശത്തു് അഗതിയും ദരിദ്രനുമായ നിന്റെ സഹോദരനു് നിന്റെ കൈ മനസ്സോടെ തുറന്നുകൊടുക്കണമെന്നു് ഞാൻ നിന്നോടു് അപേക്ഷിക്കുന്നു' എന്നുണ്ടെന്നതു ശരിയാണ്. എന്നാൽ 4-ാം വാക്യം കൂടി നാം വായിക്കണം. 'നിന്റെ ദൈവമായ യഹോവയുടെ വാക്കു് നീ ശ്രദ്ധയോടെ കേട്ടു് ഇന്നു ഞാൻ നിന്നോടു കല്പിക്കുന്ന സകല കല്പനകളും പ്രമാണിച്ചു നടന്നാൽ ദരിദ്രൻ നിങ്ങളുടെ ഇടയിൽ ഉണ്ടാകയില്ലതാനും'. നാം 'നിന്നെപ്പോലെ നിന്റെ അയൽക്കാരനെ സ്നേഹിക്കണം' എന്ന കല്പനയനുസരിച്ചാൽ ദരിദ്രരില്ലാത്ത ലോകമുണ്ടാക്കാം. പക്ഷെ നമ്മുടെ സ്വാർത്ഥത അതനുവദിക്കുന്നില്ല. അതിനാലത്രെ മുറിവാക്യം ഉദ്ധരിച്ചു് പിശാചു കർത്താവിനെ പരീക്ഷിച്ചതുപോലെ നാം മുറിവാക്യം ഉദ്ധരിച്ചു് സ്വയം ആശ്വാസം കണ്ടെത്തുന്നതു്. പുരുഷാരത്തോടു് 'രണ്ടു വസ്ത്രമുള്ളവൻ ഇല്ലാത്തവനു് കൊടുക്കട്ടെ' എന്ന കല്പന നാം ഉദ്ധരിക്കാതെ 'ദരിദ്രന്മാർ എപ്പോഴും നിങ്ങളുടെകൂടെ ഉണ്ടല്ലോ' എന്ന വാക്യം ഉദ്ധരിക്കുന്നതുതന്നെ നമ്മെത്തന്നെ വഞ്ചിക്കുവാനാണ്. നമ്മുടെ കുട്ടികൾ പഠിക്കണം, ജോലിയാർജ്ജിക്കണം, സമ്പാദിക്കണം എന്ന ആഗ്രഹത്തോടു ചേർന്നു് അയൽക്കാരന്റെ കുട്ടിയും പഠിക്കണമെന്നു് നാം ആഗ്രഹിക്കുന്നുണ്ടോ?

**ഗരീബി ഹട്ടാവോ.** ദാരിദ്ര്യം നിർമ്മാർജ്ജനം ചെയ്യാതെ ഭവനനിർമ്മാണം മാത്രം ലാക്കാക്കിയതുകൊണ്ടു് ഫലമില്ല. 1983–84ലെ കണക്കനുസരിച്ചു് ഭാരതത്തിൽ പട്ടിണിവരയുടെ താഴെയുള്ളവർ 37.4 ശതമാനമാണ്.

| | | | |
|---|---|---|---|
| ബീഹാർ | 49.5 % | മേഘാലയ | 28.0 % |
| മദ്ധ്യപ്രദേശ് | 46.2 ,, | യൂണിയൻ | |
| ഉത്തരപ്രദേശ് | 45.3 ,, | ടെറിട്ടറികൾ | 27.1 % |
| ഒറീസ്സാ | 42.8 ,, | കേരളം | 26.8 ,, |
| തമിഴ്നാടു് | 39.6 ,, | ഗുജറാത്തു് | 24.3 ,, |
| പശ്ചിമബംഗാൾ | 39.2 ,, | ആസ്സാം | 23.5 ,, |
| ആന്ധ്രപ്രദേശ് | 36.4 ,, | ത്രിപുര | 23.0 ,, |
| കർണ്ണാടക | 35.0 ,, | ജമ്മു-കാശ്മീർ | 16.3 ,, |
| മഹാരാഷ്ട്ര | 34.9 ,, | ഹരിയാന | 15.5 ,, |
| രാജസ്ഥാൻ | 34.3 ,, | ഹിമാചലം | 13.5 ,, |
| മണിപ്പൂർ | 12.3 ,, | പഞ്ചാബ് | 13:8 ,, |

(ഇൻഡ്യൻ എക്സ്പ്രസ് 10–9–87)

ഈ കണക്കു് വാസ്തവത്തിൽ കുറവാണെന്നുവേണം നിരൂപിക്കുവാൻ. 75 കോടിയിൽ 30 കോടിയെങ്കിലും പട്ടിണിവരയുടെ കീഴിലാണ്. ഈ പ്രശ്നം പരിഹരിക്കുകയാണോ 30 കോടി വീടുകൾ വച്ചുകൊടുക്കുകയാണോ ആദ്യം ചെയ്യേണ്ടതു്. 'എ. ഡി. 2000 ആകുമ്പോൾ ഏവർക്കും ഭവനം' എന്ന മുദ്രാവാക്യം കേൾക്കുവാൻ ഇമ്പകരമാണ്. എന്നാൽ 'എ. ഡി. 2000 ആകുമ്പോൾ രോഗമില്ലാത്ത ലോകം' എന്നു് WHO ആവശ്യപ്പെടുന്നതുപോലെ ഇതു് യുതോപ്യൻ മോഹമാണ്. അടുത്ത 13 വർഷം കൊണ്ടു് ഏവർക്കും ജോലി എന്ന ലാക്കാണ് കുറെക്കൂടെ അഭികാമ്യമായിത്തോന്നുന്നതു്.

## വിഭവങ്ങൾ വർദ്ധിപ്പിക്കുക, പങ്കിടുക

'നാല്പതു വർഷത്തെ ഇൻഡ്യയുടെ സ്വാതന്ത്ര്യം' എന്ന വിഷയത്തെ ആസ്പദമാക്കി കല്ക്കട്ടായിൽ നടന്ന സെമിനാരിൽ വസന്തസാഠെ ഇങ്ങനെ പറഞ്ഞു: 'പട്ടിണിവര നാം അളവുകോലായി എടുത്താൽ ഗാന്ധിയുടെ ആശയപ്രകാരം അതിനു മീതെയുള്ള നാമെല്ലാം കള്ളന്മാരാണ്''. എല്ലാ മനുഷ്യരും സഹോദരർ എന്ന ശീർഷകത്തിൽ UNESCO (Orient Longman Ltd.) പ്രസിദ്ധീകരിച്ച ഗ്രന്ഥത്തിൽ മഹാത്മഗാന്ധിയുടെ ഒരു ലേഖനമുണ്ടു്. 'സമൃദ്ധിയുടെ മദ്ധ്യത്തിലെ ദാരിദ്ര്യം'. അതിൽ ഗാന്ധിജി ഇങ്ങനെ എഴുതി 'ഒരുവിധത്തിൽ നാം എല്ലാം കള്ളന്മാരാണെന്നു് ഞാൻ സൂചിപ്പിക്കുന്നു. എനിക്കു് ഉടൻ ആവശ്യമില്ലാത്തതെങ്കിലും ഞാൻ എടുക്കുകയും സൂക്ഷിക്കുകയും ചെയ്യുന്നു എങ്കിൽ ഞാൻ മററാരിൽ നിന്നെങ്കിലും അതു മോഷ്ടിക്കുകയാണ്. നമ്മുടെ അനുദിന ആവശ്യത്തിനു് പര്യാപ്തമായതു് പ്രകൃതി നൽകുന്നു എന്നും അവനവനാവശ്യമായതുമാത്രം ഓരോരുത്തരും എടുക്കുമെങ്കിൽ ആരും പാപ്പരായിരിക്കുകയില്ലെന്നും ഞാൻ സധൈര്യം പറയുന്നു. എന്നാൽ അസമത്വം നിലനില്ക്കുന്നിടത്തോളം നാം മോഷ്ടിക്കുകയാണ്''. (quoted by V. P. N. Nambiar I. E. Sept. 15, 87) ഇതേ ആശയം വലിയ മാർ ബസേലിയോസും സ്വർണ്ണനാവുകാരനായ മാർ ഇവാനിയോസും 1600 വർഷം മുമ്പു് എഴുതിയിട്ടുണ്ടു്. Read 'The Sin of Being Rich in a Poor World' by this writer (C L S, Madras). മനസ്സോടെ മനുഷ്യർ താണിറങ്ങി മററുള്ളവർക്കു് പങ്കിടണമെന്നാണ് എല്ലാ പ്രവാചകന്മാരും പഠിപ്പിച്ചതു്. എന്നാൽ മനുഷ്യരുടെ സ്വാർത്ഥതയും പാപവും നിമിത്തം ചില വ്യക്തികളല്ലാതെ ഏവരും അങ്ങനെ ചെയ്യുമെന്നു് പ്രതീക്ഷിക്കരുതു്.

പിന്നെ എന്താണ് മാർഗ്ഗം? ഓരോ രാജ്യവും ഓരോ പദ്ധതി ആവിഷ്കരിക്കുന്നുണ്ട്. ചൈനായും ക്യൂബായും റഷ്യയും മററും സോഷ്യലിസം സ്വീകരിച്ച് ചേരിനിർമ്മാർജ്ജനവും പട്ടിണിനിവാരണവും ഉണ്ടാക്കിയെങ്കിലും അമേരിക്കയിലെപ്പോലെ സമൃദ്ധിയുണ്ടാക്കിയിട്ടില്ല. അമേരിക്ക ചേരിനിർമ്മാർജ്ജനം നടത്തിയിട്ടുമില്ല. ന്യൂയോർക്കിൽ ഈസ്റ്റ്ഹാർലം നീഗ്രോകളുടെ ചേരിപ്രദേശമാണ്. എന്നാൽ കല്ക്കട്ടായിൽ 42% ബോംബെയിൽ 36% ചേരിപ്രദേശങ്ങളായിരിക്കുംപോലെ അത്ര അധ:പതിച്ച ചേരിപ്രദേശങ്ങൾ അമേരിക്കയിലില്ല, ഭരണത്തിന് വേണ്ടത് കൂടുതൽ ഉല്പാദനവും നീതിയുള്ള വിതരണവും ആണ്. നിർഭാഗ്യവശാൽ മതങ്ങൾ ആഗോള സാഹോദര്യത്തിന് വിലങ്ങുതടിയായാണ് ഇന്നും കാണുന്നത്. യാഥാസ്ഥികത്വവും മാററത്തിനുള്ള മടിയും മതങ്ങളുടെ കൂടെപ്പിറപ്പായാണ് ചരിത്രം കാണിക്കുന്നത്. എന്നാൽ മതത്തിനുള്ളിൽ പൗരോഹിത്യ യാഥാസ്ഥികത്വത്തിന്നെതിരായി പ്രവാചക ഉല്പതിഷ്ണുത്വവും ഉണ്ടെന്നും ചരിത്രം ഘോഷിക്കുന്നു. പാപ്പാമാരുടെയും ബിഷോപ്പന്മാരുടെയും കണ്ണു തുറപ്പിക്കുവാൻ അസ്സീസിയിലെ സെൻറ് ഫ്രാൻസിസന്മാർക്ക് കഴിഞ്ഞിട്ടുണ്ട്. കേരളസഭയിൽ ദാരിദ്ര്യമനുഭവിക്കുന്നവരോട് ഏകീഭവിക്കണമെന്ന് അദ്ധ്യക്ഷന്മാർ പ്രസംഗിക്കുകയും എഴുതുകയും ചെയ്യുന്നതല്ലാതെ ഒരു ശരിയായ ദരിദ്രസംഘത്തെ വാർത്തെടുക്കുവാൻ ആത്മനിറവ് ആർജ്ജിക്കുന്നില്ല. ഭരണഘടനാമാററം വരുംമുമ്പെ ബേസിക് എക്ലീസിയൽ കമ്മ്യൂണിററികൾക്കു തുല്യമായി എന്തെങ്കിലും ഭാരതമണ്ണിലും ഉണ്ടാകണം.

ഇടതിലേക്കുള്ള ഒരു ചായ്‌വ് ഒരു ആവശ്യമാണെന്നു ഇപ്പോൾ പറയുന്നത് എന്നും ഇടതായിരിക്കുവാനല്ല. ചൈനാ ഇപ്പോൾ വലതിലേക്ക് മാറുന്നതുപോലെ ഇടതു വന്നിട്ട് വലതിലേക്ക് മാറാം. അല്ലാതെ എവർക്കും ജോലിയോ, കിടപ്പാടമോ, വിദ്യാഭ്യാസമോ ഉണ്ടാകുകയില്ല. 'നീ ഇടത്തോട്ടും വലത്തോട്ടും പരക്കും' എന്ന വാക്യം (യെശ. 54:3) ആക്രമമനുസരിച്ച് നടക്കാതെ എല്ലാ മനുഷ്യപുത്രിമാർക്കും പുത്രന്മാർക്കും തലചായ്പാൻ ഇടം വരുമെങ്കിൽ എങ്ങനെ എന്നെഴുതുക. ദൈവമാഗ്രഹിക്കുന്നത് ദൈവം തിരുഹിതംപോലെ വരുത്തട്ടെ.

രൂത്തിന്റെ കത്ത്:

# 'എന്റെ അമ്മായിയമ്മ'

(കുറെ കാലങ്ങൾക്ക് മുമ്പ് ക്രൈസ്തവ കുടുംബങ്ങളെ അസ്വസ്ഥമാക്കിക്കൊണ്ടിരുന്നതും എന്നാൽ ഇന്നും പൂർണ്ണമായി വിട്ടുമാറാത്തതുമായ ഒന്നാണല്ലോ 'അമ്മാവിയമ്മ–മരുമകൾ' പോരു്. എന്നാൽ യഥാർത്ഥമായ ഒരമ്മായിയമ്മയെ രൂത്ത് എന്ന കഥാപാത്രത്തിലൂടെ ലേഖകൻ ഇവിടെ പുനരാവിഷ്ക്കരിക്കുന്നു.)

അമ്മാവിയമ്മ എന്ന പദം കേൾക്കുന്നതുതന്നെ ചില സഹോദരിമാർക്ക് ഒരു അലേർജിയാണ്. ചിലരുടെ മുഖം ചുളിയും, ചിലരുടെ മുഖം കറുക്കും, ദേഷ്യഭാവമുണ്ടാകും. അതിനു കാരണം ആ പദം അവരുടെ മനസ്സിൽ ഉണർത്തുന്ന രൂപം അത്ര ബീഭത്സമാണ് എന്നതുതന്നെ. എപ്പോഴും പിറുപിറുക്കുന്ന ഒരു ചീവീട്, തൊട്ടതിനും പിടിച്ചതിനുമൊക്കെ മരുമകളെ പഴിക്കുന്ന ഒരു ദുഷ്ട. മരുമകളെക്കുറിച്ച് ഇല്ലാത്തതും വല്ലാത്തതുമൊക്കെ അയൽക്കാരോടു പറഞ്ഞുപരത്തുന്ന ഒരു നുണച്ചി. കള്ളക്കഥ കെട്ടിച്ചമച്ച് മകനെക്കൊണ്ട് മരുമകളെ തല്ലുകൊള്ളിക്കുന്ന ഒരു കലഹക്കാരി. എന്തിനും ശണ്ഠകൂട്ടുന്ന ഒരു തടാകം. മരുമകൾ ഒന്നു നന്നായി വസ്ത്രധാരണം ചെയ്താൽ ദോഷം പറയുന്ന അസൂയക്കാരി. അതുമല്ലെങ്കിൽ തനിക്കും തന്റെ കുടുംബത്തിനും നേരിടുന്ന എല്ലാ കുഴപ്പങ്ങൾക്കും ആപത്തുകൾക്കും ഉള്ള ഉത്തരവാദിത്വം മരുമകളുടെമേൽ കെട്ടിവയ്ക്കുന്ന വൈരാഗ്യബുദ്ധിക്കാരി. ഇങ്ങനെ വ്യത്യസ്തമായ അഭിപ്രായങ്ങൾ അവരവരുടെ അമ്മാവിയമ്മമാരെക്കുറിച്ച് പലർക്കും പറയുവാനുണ്ട്.

എന്നാൽ ഇതിൽ നിന്നൊക്കെയും വ്യത്യസ്തമായ ഒരു വ്യക്തിത്വത്തിന്റെ ഉടമയായ ഒരു അമ്മാവിയമ്മയെ നിങ്ങളുടെ മുൻപിൽ പരിചയപ്പെടുത്തുന്നതിൽ എനിക്ക് അത്യധികം സന്തോഷമുണ്ട്. ഒററ വാചകത്തിൽ പറഞ്ഞാൽ 'എന്നെ ഞാനാക്കിത്തീർത്തു' എന്നു് മരുമകൾ പറയത്തക്കവണ്ണം ജീവിച്ച ഒരു അമ്മാവിയമ്മയെക്കുറിച്ച് പറയാം. മരുമകളുടെ ഒരു സാക്ഷിപാത്രമായിട്ടാണ് അമ്മാവിയമ്മയെ അവതരിപ്പിക്കുന്നത്.

'പത്താം തലമുറയ്ക്കുപോലും ദൈവസന്നിധിയിൽ കടന്നുചെല്ലുവാൻ സാധിക്കാത്തവരെന്ന് യഹൂദന്മാർ നിന്ദിച്ചിരുന്ന (ആവർത്തനം 23:3) മോവാബ്യർ എന്ന ജാതിയിൽപെട്ട ഒരു സ്ത്രീ ആയിരുന്നു ഞാൻ, 'രൂത്ത്'. എന്നാൽ അനേക ജാതികളെ ദൈവസന്നിധിയിലേക്ക് അടുപ്പിക്കുന്ന കണ്ണിയും, ജാതികളുടെ കൊടിയും, പ്രത്യാശയും, യൂദാഗോത്രത്തിന്റെ സിംഹവും ആയ യേശുക്രിസ്തുവിന്റെ വല്യമ്മ ആയിത്തീരുവാനുള്ള യോഗ്യത എനിക്കു ലഭിച്ചു. ഇത്ര അനുഗ്രഹ പദവിയിലേക്ക് എന്നെ ഉയർത്തിക്കൊണ്ടുവരുന്നതിനു് ഒരു നല്ല പങ്ക് വഹിച്ചതു് എന്റെ അമ്മാവിയമ്മയായ നവോമി ആയിരുന്നു. പല ഗുണവിശേഷങ്ങൾ ഈ അമ്മയെക്കുറിച്ച് എനിക്കു പറയുവാനുണ്ട്. എങ്കിലും ചുരുക്കമായി മാത്രം പറയാം.

## 1. ദൈവഭക്തയായ അമ്മ

കൈപ്പേറിയ അനേക അനുഭവങ്ങൾ എന്റെ അമ്മയ്ക്കു നേരിട്ടു. സ്വന്തം നാട്ടിൽനിന്നും ക്ഷാമംമൂലം ഭർത്താവും രണ്ടു് ആൺമക്കളുമായി ഈ അമ്മ ഞങ്ങളുടെ നാട്ടിൽ എത്തി. ഞങ്ങളുടെ നാട്ടിൽ വന്ന ശേഷവും അവർക്ക് സ്വസ്ഥതയുണ്ടായില്ല. ഭർത്താവിന്റെ ദേഹവിയോഗം അവരെ വല്ലാതെ ഉലച്ചു. ആൺമക്കൾ എന്നെയും, ഓർപ്പയെയും വിവാഹം കഴിച്ചുശേഷം അവരും മരിച്ചു (രൂത്ത് 1:5). ഹോ! എത്ര വലിയ കഷ്ടം! തനിക്കു നേരിട്ടതെല്ലാം യഹോവയുടെ ഹിതത്താലാണെന്ന് മനസ്സിലാക്കുവാൻ ഈ അമ്മയ്ക്കു കഴിഞ്ഞു. മരുമക്കൾ ഞങ്ങളുടെ കുടുംബത്ത് കാലു കുത്തിയതിനാലാണ് തനിക്ക് ഈ ദുഃസ്ഥിതികൾ ഒക്കെയും നേരിട്ടതു് എന്നു് പഴിചാരുന്ന അമ്മാവിയമ്മമാരുണ്ട്. എന്നാൽ ഞങ്ങളുടെ അമ്മ അത്തരത്തിലുള്ളവളായിരുന്നില്ല. തന്റെ കയ്പിന്റെ മൂർദ്ധന്യാവസ്ഥയിലും 'യഹോവ നിങ്ങളോട് ദയചെയ്യുമാറാകട്ടെ' എന്നും 'യഹോവ നിങ്ങളോട് കൃപ ചെയ്യുമാറാകട്ടെ' (രൂത്ത് 1:8, 9) എന്നും പറഞ്ഞു് അവർ ഞങ്ങളെ അനുഗ്രഹിക്കുമായിരുന്നു. ഇതിൽ നിന്നും അവർ എത്രമാത്രം യഹോവഭക്തിയുള്ള സ്ത്രീരത്നം ആയിരുന്നെന്ന് ചിന്തിക്കുക.

## 2. സാക്ഷ്യജീവിതം ഉള്ള അമ്മ

ഞങ്ങളുടെ അമ്മ വാക്കിലും പ്രവൃത്തിയിലും തന്റെ ദൈവഭക്തി വെളിപ്പെടുത്തിയിരുന്നു. സർവ്വ

ശക്തനായ ദൈവത്തെയും അവൻെറ നന്മകളേയും പ്രവർത്തനങ്ങളേയും കുറിച്ച് ഞങ്ങളോട് കൂടെക്കൂടെ പറയുമായിരുന്നു. മാത്രമല്ല ദൈവത്തിൻെറ കല്പന പ്രകാരം ജീവിക്കുകയും ചെയ്തു. അമ്മയുടെ ദൈവം എത്ര നല്ലവനും എത്ര ഉന്നതനും വിശുദ്ധനും ഞങ്ങളുടെ വിഗ്രഹദേവന്മാരേക്കാൾ എത്ര ശ്രേഷ്ഠനുമാണ്! അവൻ തെരഞ്ഞെടുത്തിരിക്കുന്ന ജനം എത്ര അനുഗ്രഹീതരാണ്. ഈ ചിന്ത അമ്മയുടെ സാക്ഷ്യത്താൽ എന്നിൽ ഉളവായി. അതുകൊണ്ടാണ് നിൻെറ ജനം എൻെറ ജനം; നിൻെറ ദൈവം എൻെറ ദൈവം എന്ന് അമ്മാവിയമ്മയോട് പറയുവാൻ എനിക്ക് സാധിച്ചത്.

### 3. മരുമക്കളെ സ്നേഹിക്കുന്ന അമ്മ.

ഞങ്ങളുടെ ഈ അമ്മ ഞങ്ങളുടെ നന്മ മാത്രമേ അന്വേഷിച്ചിരുന്നുള്ളു. അതുകൊണ്ടാണ് ഞങ്ങളുടെ വേനങ്ങളിലേക്ക് ഞങ്ങൾ വീണ്ടും മടങ്ങിപ്പോയ്ക്കൊൾവാനും, വീണ്ടും വിവാഹിതർ ആകുവാനും ഞങ്ങളെ നിർബന്ധിച്ചത്. ഇത്ര സ്നേഹനിധിയായ അമ്മയെ എവിടെ കണ്ടെത്തും? എങ്കിലും ഭാവിയിൽ വരാ

## ഫിലിപ്പ് തോമസ്, ന്യൂഡൽഹി

വുന്ന കഷ്ടതകൾ ഓർത്തായിരിക്കാം ഓർപ്പാ അമ്മാവിയമ്മയെ ചുംബിച്ചു പിരിഞ്ഞത്. എന്നാലും സ്വന്തം വീട്ടിലേക്കു പോകുവാൻ ആവുന്നത്ര നിർബ്ബന്ധിച്ചു. എന്നാൽ ഇത്ര സ്നേഹനിധിയായ ഈ അമ്മാവിയമ്മയെ വിട്ടുപിരിയുക എന്നത് സങ്കല്പിപ്പാൻപോലും എനിക്കാകുമായിരുന്നില്ല. അതുകൊണ്ടാണ് മരണത്താൽ അല്ലാതെ വിട്ടുപിരിയുവാൻപാടില്ല എന്ന ദൃഢനിശ്ചയം എടുക്കാൻ എനിക്ക് സാധിച്ചത്. എന്നെ ''മകളെ'' എന്നു മാത്രമേ അവർ വിളിച്ചിരുന്നുള്ളു. എനിക്ക് ഭക്ഷണം തന്നിട്ട് ഞാൻ കഴിച്ചുശേഷിപ്പിച്ചത് അവർ തിന്നു എന്നതും അമ്മ എന്നെ സ്നേഹിച്ചിരുന്നു എന്നതിൻെറ തെളിവല്ലയോ? തലപ്പുക് തിന്നിട്ട് ഉച്ഛിഷ്ടം വരുന്നതു മരുമക്കൾക്കു നൽകുന്ന അമ്മാവിയമ്മമാരെയാണല്ലോ സാധാരണ നാം കാണുന്നത്.

### 4. നല്ല ആലോചനക്കാരിയായ അമ്മ.

ഞാൻ പതിവായി കാലാപെറുക്കുവാൻ പൊയ്ക്കൊണ്ടിരുന്ന വയലിൻെറ ഉടമ ആയ ബോവാസിനു എൻെറ മേൽ ഉണ്ടായിരുന്ന വീണ്ടെടുപ്പവകാശത്തെക്കുറിച്ചും അതു നിവർത്തിക്കുവാനുള്ള മാർഗ്ഗത്തെക്കുറിച്ചും എനിക്ക് ആലോചന പറഞ്ഞുതന്നത് എൻെറ അമ്മാവിയമ്മ ആയിരുന്നു (രൂത്ത് 3:1–4). വീണ്ടെടുപ്പുകാരൻെറ തീരുമാനം അറിയുന്നതുവരെ അനങ്ങാതിരിപ്പാനും അവർ എനിക്ക് ആലോചന തന്നു (3:8). ബുദ്ധിപൂർവ്വമായ ഈ ആലോചനകളാൽ ഭാവിയിൽ അനുഗ്രഹീത ആയിത്തീരുവാൻ എനിക്ക് ഇടയായി.

എൻെറ ഈ സാക്ഷ്യം വായിക്കുന്ന അമ്മാവിയമ്മമാരും മരുമക്കളുമാരുമായ പ്രിയ സഹോദരിമാരേ നിങ്ങളോട്, എനിക്ക് പറയുവാനുണ്ട്. നിങ്ങൾക്ക് എൻെറ അമ്മാവിയമ്മയുടെ മാതൃക പിന്തുടരാൻ കഴിയും. ഇപ്പോഴത്തെ നിങ്ങളുടെ അവസ്ഥയെന്താണ്? നിങ്ങൾ ഭക്തിയുള്ളവരാണോ? നിങ്ങൾക്ക് വീട്ടിലും

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്


ജോൺസ് ബേക്കറി.


ഏലിയാമ്മ കുന്നം.



ഒരു വിശ്വാസി.


സോമി ജയിംസ്.


ശോശാമ്മ.

## ചരിത്രവീഥി പഴയ താളുകൾ:

# "കൊരട്ടിപ്പള്ളിയുടെ ചെപ്പേടുകൾ"

മേൽക്കാണുന്ന അഭിധാനത്തിൽ സുപ്രസിദ്ധ ചരിത്ര ഗവേഷകനും ആർക്കിയോളജി വിദഗ്ദ്ധനുമായ ശ്രീ ടി. കെ. ജോസഫ്, ബി. ഏ. എൽ. ടി. 1110– ചിങ്ങം 9–ാനു ത്തെ മലയാള മനോരമയിൽ പ്രസിദ്ധപ്പെടുത്തിയ ഒരു ലേഖനമാണ് താഴെ ഉദ്ധരിക്കുന്നതു്:

'' ആഗസ്റ്റ് 4–ാം നു- യിലെ മനോരമയിൽ ക്രിസ്ത്യാനികളുടെ പല പഴയ രേഖകളെപ്പററിയും പറഞ്ഞുകാണുന്നു. അവയിൽ ഏററവും പഴക്കം ചെന്നതു പകലോമററത്തെ ആറാം മാർത്തോമ്മൻ മെത്രാപ്പോലീത്തായുടെ (ഇന്നത്തെ കടതല തിരിഞ്ഞ ഭാഷയിൽ മാർത്തോമ്മാ ഷഷ്ഠൻ മെത്രാപ്പോലീത്താ പകലോമററത്തിന്റെ) ചോദ്യോത്തര സഭാചരിത്രമാണല്ലോ. 1765–നു ശേഷമാണ് അതു കാരോട്ടു തരകനു സമ്മാനമായി കൊടുത്തതു്. അതെഴുതിയതു1765 ലൊ അതിനു മുൻപോ എന്നു പറഞ്ഞു കാണുന്നില്ല. അതിലെ'' അക്ഷരങ്ങൾ ചതുരവടിവിൽ തമിഴ സങ്കലനത്തോടു കൂടിയത്രേ കാണുന്നതു്''' എന്നു റവ: ഫാദർ സൈമൺ കരോട്ടു അവർകൾ പറയുന്നു. തമിഴസങ്കലനം എന്നദ്ദേഹം പറഞ്ഞതിന്റെ അർത്ഥം തമിഴക്ഷരങ്ങളും ഇടയ്ക്കിടെ ചിലയിടത്തുപയോഗിച്ചിട്ടുണ്ടെന്നാണോ, അതോ അതിൽ '' അക്കങ്ങൾ പഴയരീതിയിൽ'' ധ (10), നൂ (100) എന്നും മററും എഴുതിയിരിക്കുന്നു എന്നാണോ? അതോ ചില യിടത്തു നാനം മോനം അക്ഷരങ്ങൾ ഉപയോഗിച്ചിരിക്കുന്നു എന്നാണോ? അക്കാലത്തെ നസ്രാണി വിദ്വാന്മാർ (അതായതു നസ്രാണിആശാന്മാരും വൈദ്യന്മാരും കത്തനാരന്മാരും മെത്രാന്മാരും) മലയാളം എഴുതുന്നതിന് ആര്യ എഴുത്തിനു പുറമെ തമിഴക്ഷരവും, നാനം മോനവും, സുറിയാനിയക്ഷരവും ഉപയോഗിച്ചിരുന്നു, എങ്കിലും ആര്യ എഴുത്തും തമിഴക്ഷരവും കൂടി കലർത്തി അക്കാലത്തെ മററു ചില കൈയ്യെഴുത്തുകളിലും അച്ചടിപ്പുസ്തകങ്ങളിലും കണ്ടിട്ടില്ല. ആര്യ എഴുത്തിനിടയ്ക്കു നാനം മോനം കലർത്തി കണ്ടിട്ടുണ്ട് സുറിയാനി കലർത്തിയും കണ്ടിട്ടുണ്ട്. ആര്യ എഴുത്തും പഴയരീതിയിലെ അക്കങ്ങളും ആയിരിക്കാം ഭി. സഭാചരിത്രത്തിൽ കാണുന്നതു്.

അക്കാലത്തെ നസ്രാണികൾ (അതായതു നസ്രാണി വിദ്വാന്മാർ) തമിഴഭാഷയിലുള്ള (ക്രിസ്തുമത സംബന്ധമായ) അച്ചടിപ്പുസ്തകങ്ങൾ ധാരാളം പഠിച്ചിരുന്നു. അന്നത്തെ തമിഴവേദപുസ്തകവും തമിഴ പാട്ടുപുസ്തകങ്ങളും തമിഴ വ്യാഖ്യാനങ്ങളും തമിഴ പ്രസംഗങ്ങളും തമിഴനാടകങ്ങളും മററും ഇന്നും ചില നസ്രാണിത്തറവാട്ടുകളിലുണ്ട്. (അവയുടെ ഒരു ലിസ്റ്റു വല്ലവരും മനോരമയിൽ പ്രസിദ്ധപ്പെടുത്തിയാൽ കൊള്ളാം) അതിൽ പിന്നെ, സർക്കാർ പള്ളിക്കൂടങ്ങളിൽ തമിഴുകൂടെ പഠിപ്പിക്കാൻ നാഞ്ചിനാട്ടുകാരനായ ''അണ്ണാവി'' മാരെ ആക്കിയപ്പോൾ നസ്രാണികളല്ലാത്തവരും തമിഴ് പഠിപ്പാൻ തുടങ്ങി ഈ ലേഖകൻ ആശാന്റെ കുടിപ്പള്ളിക്കൂടത്തിൽ വെച്ചു (പത്തു നാല്പതു വർഷം മുമ്പ്) തമിഴ് പഠിച്ചു. തമിഴിലും മലയാളത്തിലും ''ചട്ടം വരയ്ക്കുക'' യും അതായതു ആശാന്റെ ചട്ടപ്രകാരമുള്ള ഓല ദിവസം തോറും എഴുതുക] ചെയ്തിട്ടുണ്ട്. നാനം മോനം പഠിച്ചതു 28 വർഷം മുമ്പ് വേറൊരു വാദ്ധ്യാരുടെ പക്കൽ നിന്നാണ്. നസ്രാണികൾ 16-ാം നൂററാണ്ടു മുതൽ തമിഴ് കൃതികൾ കൂടെ ധാരാളം പഠിച്ചുപോന്നതുകൊണ്ടാണ് അവരുടെ ''മാർഗ്ഗം കളിപ്പാട്ട്'' [അതു വളരെ പഴക്കമുള്ളതല്ല[ പള്ളിപ്പാട്ടുകൾ മുതലായ പാട്ടുകളിലും, ഗദ്യങ്ങളിലും തമിഴ വാക്കുകളും തമിഴരീതിക്കുള്ള അക്ഷരം ചേർപ്പും കാണുന്നതു്.

---

നാട്ടിലും നല്ല സാക്ഷ്യം ഉണ്ടോ? നിങ്ങൾ മററുള്ളവർക്കു മാതൃകയാണോ? കർത്താവിനെക്കുറിച്ച് സാക്ഷീകരിക്കുവാൻ നിങ്ങൾ തയ്യാറാണോ? നിങ്ങൾ മരുമക്കളെ സ്നേഹിക്കുന്നുണ്ടോ? അവരുടെ നന്മയാണോ നിങ്ങളുടെ ലക്ഷ്യം? നിങ്ങൾ നല്കുന്ന ആലോചനയും, അഭിപ്രായങ്ങളും ഉത്തമമായവയാണോ? നിങ്ങളുടെ വാക്ക്, നോട്ടം, നടപ്പ്, ജീവിതം ഇവ മരുമക്കളുടെ മുൻപാകെ ഉത്തമമായവയും നിങ്ങളുടെ മരുമക്കൾ സാക്ഷ്യം പറയത്തക്കതും ആണോ?

മരുമക്കളും ശ്രദ്ധിക്കണം. അവരുടെ സ്നേഹത്തിനു നല്ല പ്രതികരണമാണോ നിങ്ങളുടെ ഭാഗത്തുനിന്നുണ്ടാകുന്നതു്? അവരുടെ നല്ല ആലോചനകൾ സ്വീകരിക്കുവാനും അതിൻ പ്രകാരം പ്രവർത്തിക്കുവാനും നിങ്ങൾ തയ്യാറാണോ? അങ്ങനെ എങ്കിൽ നിങ്ങളുടെ ജീവിതം ധന്യവും, അനുഗ്രഹീതവുമായി തീരും.

എന്ന് നമ്മുടെ വീണ്ടെടുപ്പുകാരന്റെ നാമത്തിൽ നിങ്ങളുടെ സ്വന്തം ശ്രുത്ത്.

—o—

# ബൈബിൾ നാമകോശം

Rev. Fr. DANIEL N. VARGHESE – M. A. B. Ed., M. A. (Th.)

## 122. ഏലിയാ (Elijah) O. T.

പഴയനിയമകാലത്തെ ഒരു പ്രവാചകൻ ബി. സി. 9–ാം നൂററാണ്ടിൽ ജീവിച്ചിരുന്നു. വേദപുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്ന ഏററം വലിയ വർണ്ണോജ്ജ്വല വ്യക്തികളിൽ ഒരുവൻ. അവൻ മനുഷ്യർക്ക് മുന്നറിയിപ്പു നല്കി, മനുഷ്യരെ ഉപദേശിച്ചു, പ്രോത്സാഹിപ്പിച്ചു, വെല്ലുവിളിച്ചു, യാതൊരു ശങ്കയും കൂടാതെ പ്രവചിച്ചു. ശക്തിയായ വാക്കുകളും, നിശ്ചയദാർഢ്യമുള്ള പ്രവർത്തനവും ഉണ്ടായിരുന്നയാൾ. രോമ വസ്ത്രം ധരിച്ച്, അരയിൽ തോൽവാറും കെട്ടി, പിമ്പോട്ടു നീണ്ടുകിടന്നിരുന്ന തിങ്ങിയ തലമുടിയോടുകൂടിയ തനി എബ്രായ രൂപി. ബാൽവിഗ്രഹാരാധനക്കാരും, അതിനെ പ്രോത്സാഹിപ്പിച്ചിരുന്ന ആഹാബു രാജാവുമായും പരസ്യമായി സംഘട്ടനത്തിലേർപ്പെട്ടു. പഴയനിയമ കാലങ്ങളിൽ നടന്നിട്ടുള്ള വലിയ ചില അത്ഭുതങ്ങൾ ആ കാലത്തു പ്രവർത്തിച്ചു. 3 വർഷക്കാലം വരൾച്ചയും ക്ഷാമവും ഉണ്ടാക്കി. കർമ്മേലിൽ ജനങ്ങളെ വിളിച്ചു കൂട്ടി ബാലിന്റെ മേൽ സത്യ ദൈവത്തിനുള്ള ആധിപത്യം കാണിച്ചു കൊടുത്തു. ആഹാബ്, ഈസബേൽ, അഹസ്യാ, യെഹോരാം എന്നിവരുടെ കാലങ്ങളിൽ പ്രവചനം നടത്തി. വേദപുസ്തക പ്രകാരം യഹോവ, ഏലിയാവെ ഒരു ചുഴലിക്കാററിൽ സ്വർഗ്ഗത്തിലേക്കു എടുത്തു കൊണ്ടു. (1 രാജാ. 18 : 47; 19 : 9–18; 2 രാജാ. 1 : 1–18; 2 : 1–12)

## 123. ഏശാവ് (Esau) O. T.

ഇസഹാക്കിന് റിബെക്കായിൽ കൂടെ ജനിച്ച ഇരട്ടപ്പിള്ളകളിൽ മൂത്തവൻ. കുറെ പായസത്തിനുവേണ്ടി ജ്യേഷ്ഠാവകാശം സഹോദരനായ യാക്കോബിനു വിററു. അമ്മയുടെ കൗശല പ്രയോഗത്താൽ പിതാവിന്റെ അനുഗ്രഹം നേടിയെടുത്ത യാക്കോബിനോടു് പക വീട്ടണമെന്നുള്ള വൈരാഗ്യം ഉണ്ടായെങ്കിലും

---

ആറാം മാർത്തോമ്മാൻ മെത്രാപ്പോലീത്തായുടെ ടി. സഭാചരിത്രത്തിലും തമിഴുകാണുന്നു. ''പൊരുളടക്കം'' (Contents) എന്ന തമിഴാണ്. ''കാര്യമാനങ്ങൾ അടക്കം'' എന്നാക്കിയിരിക്കുന്നതു്. മററുചില നസ്രാണി കൃതികളാൽ ''പൊരുളടക്കം'' തന്നെ ഉപയോഗിച്ചിരിക്കുന്നു. പിന്നെ നമ്പൂരി മലയാളത്തിൽ അതു'' വിഷയ സംഗ്രഹം, ''വിഷയവിവരം'' എന്നായി—അതും പോരാ, ''വിഷയാനുക്രമണി''കയും ആയി. തമിഴിൽനിന്നു നസ്രാണി ഗ്രന്ഥകാരന്മാർ വഴികാട്ടിയ 'മുഖവുര' നമ്പൂരി മലയാളത്തിൽ ആ മു ഖോ പ ന്യാ സം, ഉപോൽഘാതം മുതലായവ ആയെങ്കിലും മുഖവുര തന്നെ ഉപയോഗിക്കുന്ന ഹിന്ദുക്കളും ഉണ്ടു്. ഈ ചരിത്രത്തിൽ പലവാക്കുകളും തമിഴു രീതിയിൽ എഴുതിയിരിക്കുന്നു എന്നു ഓർത്തിരിക്കേണ്ടതാണ്.

ഉദാഹരണങ്ങൾ:—

1. രച്ച — രക്ഷ (രച്ചൈ)
2. ശീവൻ — ജീവൻ (ചീവൻ)
3. ശരിത്രം — ചരിത്രം (ചരിത്തിരം)
4. ശട്ടം — ചട്ടം
5. ശാതി — ജാതി — (ചാതി)
6. ലെബ്ബിക്ക — ലഭിക്ക (ലപിക്ക)
7. ശഭ — സഭ (ചപൈ)
8. ബരണം — ഭരണം (പരണം)
9. ദേച്ച്യം — ദ്വേഷ്യം (തേച്ചിയം)
10. തലത്താനം — തലസ്ഥാനം (തലൈത്താനം)

നസ്രാണികളുടെയല്ലാത്ത (ഹൈന്ദവ) മലയാളത്തിലും ''ക്ഷ'' ച്ച'' ആയിട്ടുണ്ടു് എന്നോർക്കേണ്ടതാണ് ഉദാ:— ഭിക്ഷ—പിച്ച, അക്ഷദണ്ഡം—അച്ചുതണ്ടു്—യക്ഷൻ—എലച്ചൻ—ശേഷമുള്ളവയെപ്പററിയും വിസ്തരിച്ചു പറയാറുണ്ടു്, എങ്കിലും തൽക്കാലം ഇത്രയും മതി

കൊരട്ടിപ്പള്ളിവകയായി രണ്ടു കൂട്ടം പഴയ ചെപ്പേട്ടുകളുണ്ടായിരുന്നതു് ഈ മെത്രാപ്പോലീത്താ എടുത്തു കൊണ്ടുപോയെന്നു കേട്ടിട്ടുണ്ടു്. അവ കുറെ സംവത്സരം മുൻപു കൊച്ചി അഞ്ചിക്കയ്മൾ കോടതിയിൽ നടന്നുവന്ന ഒരു കേസിൽ ഹാജരാക്കാൻ ഏതോ ഒരു വക്കീലിനെ ഏല്പിച്ചെന്നും, ഇപ്പോഴും അവ അദ്ദേഹത്തിന്റെ പക്കൽ ഉണ്ടെന്നും കേട്ടു. ഈ ചെപ്പേട്ടുകൾ ''പാൽക്കാട്ടി'' തമ്പുരാക്കന്മാർ ആ പള്ളക്കു കൊടുത്തതാണെന്നു കേട്ടിട്ടുണ്ടു്. ഈ തമ്പുരാക്കന്മാരാരെന്നും, ഈ ചെപ്പേട്ടുകൾ ആരുടെ കൈവശമെന്നും അറിഞ്ഞാൽ കൊള്ളാം.''

ജോർജ്ജ് വർഗീസ്, മദ്രാസ്

# ക്രൈസ്തവ സഭകളും വേദപുസ്തകവും (i)

ഫാ. കെ. ഗീവർഗീസ്, അഞ്ചൽ

ക്രൈസ്തവ സഭകളെപ്പററി പൊതുവായി പറയുമ്പോഴ് പൂർവ്വിക അപ്പോസ്തോലിക സഭകളെന്നും നവീകരണോപദേശങ്ങൾ സ്വീകരിച്ചിരിക്കുന്ന പ്രൊട്ടസ്റ്റൻറ് സഭകളെന്നും രണ്ട് വിഭാഗങ്ങൾ കാണാവുന്നതാണ്. പൂർവ്വിക അപ്പോ: സഭകളാകട്ടെ അപ്പോസ്തോലന്മാർ സ്ഥാപിച്ചിട്ടുള്ള അതാതു് സ്ഥലങ്ങളിലെ സഭകളിൽ അവർ പഠിപ്പിച്ചിട്ടുള്ളതും അവരിൽനിന്നു് കണ്ടും കേട്ടും ഗ്രഹിച്ചും പഠിച്ചിട്ടുള്ളതുമായ ഉപദേശാചാരാനുഷ്ഠാനങ്ങളുടെ പാവന പാരമ്പര്യങ്ങളെയും വേദപുസ്തകവചനങ്ങളെയും ഒന്നുപോലെ സ്വീകരിച്ചാദരിക്കുന്നു.

പ്രൊട്ടസ്റ്റൻറ് വിഭാഗങ്ങളാകട്ടെ രക്ഷയ്ക്കാവശ്യമായ ഉപദേശസത്യങ്ങൾ മുഴുവനും വേദപുസ്തകത്തിലുണ്ടെന്നും വിശ്വാസത്തിൻെറയും സഭയുടെയും അടിസ്ഥാനം വേദപുസ്തകമാണെന്നും വേദപുസ്തകത്തിൽ കാണാത്ത വിശ്വാസാനുഷ്ഠാനങ്ങളൊന്നും സ്വീകാര്യമല്ലെന്നും വാദിക്കുന്നു. ഈ വാദം പ്രചരിപ്പിക്കുന്നതിലും ചില വേദവാക്യങ്ങൾ ഉദ്ധരിച്ച് വിശ്വാസപരമായിവേണ്ടത്ര ജ്ഞാനമില്ലാത്ത അനേകരെ തെററിധരിപ്പിക്കുന്നതിനും അവർ തീവ്രശ്രമം നടത്തിവരുന്നു. അനേകരെ സഭാ പരിവർത്തനം ചെയ്യിക്കുന്നതിനും അനേകരിൽ സംശയം

---

ഒടുവിൽ ഇരുവരും തമ്മിൽ രമ്യതയിലെത്തി സമാധാനത്തിൽ ജീവിച്ചു. ഏശാവിൻെറ പിൻഗാമികൾ ഏദോമ്യർ എന്നറിയപ്പെടുന്നു. (ഉല്പത്തി 33)

**124. യഹൂദ് (Ehud) O. T.**

ഇസ്രായേൽക്കാരുടെ രണ്ടാമത്തെ ന്യായാധിപൻ വളരെ ശക്തനായിരുന്ന ഒരു ഇടങ്കയ്യൻ. (ന്യായാ. 3 : 15)

**125. ഒത്നിയേൽ (Othniel) O. T.**

കാലേബിൻെറ അനുജൻ കെനസിൻെറ മകൻ. കിര്യത്ത്—സേഫെർ പിടിക്കുന്നവനു് തൻെറ മകളെ ഭാര്യയായി കൊടുക്കുമെന്നുള്ള കാലേബിൻെറ വാഗ്ദത്തമനുസരിച്ച് ആ പ്രദേശം പിടിക്കുകയും അക്സയെ ഭാര്യയായി ലഭിക്കുകയും ചെയ്തു. യോശുവായിക്കുശേഷമുള്ള ഇസ്രായേലിൻെറ ആദ്യത്തെ ന്യായാധിപനായിത്തീർന്നു. മെസൊപ്പൊട്ടേമിയായിലെ രാജാവായിരുന്ന കൂശൻ രിശാഥയീമിൻെറ സേവയിൽ നിന്നും യിസ്രായേല്യരെ രക്ഷിച്ചു. (യോശുവാ 15:15–17; ന്യായാധിപന്മാർ 3 : 8–9)

**126. ഒമ്രി (Omri) O. T.**

12 വർഷം യിസ്രായേലിൻെറ രാജാവായി വാണയാൾ. ബി. സി. 885–ൽ ഇദ്ദേഹം രാജാവായിരുന്നു. താൻ ജീവിച്ചിരുന്നപ്പോൾ പണിയിച്ച പട്ടണമായ ശമര്യായിൽ മരണാനന്തരം അടക്കം ചെയ്തു. (രാജാ. 16 : 16–23)

**127. ഒഹോലീയാബ് (Aholiab) O. T.**

വളരെ ബുദ്ധിയും ജ്ഞാനവും ഉള്ള ഒരു ശില്പിയും നെയ്ത്തുകാരനും. കൂടാരം ഉണ്ടാക്കുന്നതിനു വേണ്ടി ബെസലേലിനോടു കൂടെ മോശ നിയോഗിച്ചു. (പുറപ്പാടു് 35:30–35)

**128. ഒനേസിഫോറോസ് (Onesiphorus) N. T**

എഫെസോസുകാരനായ ഒരു ക്രിസ്ത്യാനി. പൗലോസിനെ എഫെസോസിൽ വച്ചു ശുശ്രൂഷിച്ചു. റോമിൽ പൗലോസ് തടവിലായിരുന്നപ്പോഴും അവനോടു വളരെ കരുണ കാണിച്ചു. (2 തിമൊഥിയോസ് 1:16–18)

**129. ഒനേസിമോസ് (Onesimus) N.T.**

ഫിലേമോൻെറ അടിമയായിരുന്നവൻ. പൗലോസിനാൽ ക്രിസ്തുവിശ്വാസിയായി. പൗലോസ് അവനെ ഫിലേമോൻെറ അടുക്കലേക്കു് മടക്കി അയച്ചിട്ട്, മുമ്പത്തെപ്പോലെ അടിമയായിട്ടല്ല, കർത്താവിൽ സഹോദരനായി സ്വീകരിക്കണമെന്നപേക്ഷിച്ചു. (ഫിലേ. 10:19; കൊലോ. 4:9)

**139. ഓഗ് (Og) O. T.**

മല്ലനായ ബാശാൻ രാജാവ്. 14 അടിനീളം 6 അടി വീതിയുള്ള ഒരു ഇരുമ്പു മഞ്ചമായിരുന്നു ഇയാളുടെ കിടക്ക. (ആവർത്തനപുസ്തകം 3:11)

ജനിപ്പിക്കുന്നതിനും ഈ അനസ്യൂതമായ പ്രചരണ പരിപാടികൾമൂലം ഇടയായിട്ടുണ്ടെന്നുള്ളതിനെ നിഷേധിക്കാനാവുന്നതല്ല.

ഏറ്റു പ്രചരണങ്ങൾ നടത്തുന്നതിലും വി: സഭയുടെ സത്യവിശ്വാസം വസ്തുനിഷ്ഠമായി ജനങ്ങളെ ബോദ്ധ്യപ്പെടുത്തുന്നതിലും പ്രൊട്ടസ്റ്റന്റ് വാദങ്ങളുടെ പൊള്ളത്തരങ്ങൾ വ്യക്തമാക്കുന്നതിലും റോമൻ കത്തോലിക്കാസഭ കുറെയൊക്കെ പ്രവർത്തിക്കുന്നുണ്ടെങ്കിലും മറ്റ് അപ്പോസ്തോല സഭകൾ പ്രത്യേകിച്ചും ഇൻഡ്യൻ ഓർത്തഡോക്സ് സുറിയാനിസഭ വളരെ ഉദാസീനയായിട്ടാണ് കാണപ്പെടുന്നത്. സ്നേഹ സൗഹൃദങ്ങളുടെയും സർവ്വ സഭാമൈത്രിയുടെയും പേരിൽ മൗനം ദീക്ഷക്കയാണെന്ന് തോന്നുന്നു. പക്ഷേ ഈ മൗനത്തെ എതിർപക്ഷം വേണ്ടപോലെ ചൂഷണം ചെയ്യുന്നുവെന്നുള്ളതിനെ അവഗണിക്കാവുന്നതല്ല.

ലോകമെങ്ങുമുള്ള അപ്പോസ്തോലിക സഭകളിൽ ആദിമുതലേയുള്ള അതിപാവനങ്ങളായ അപ്പോസ്തോലികോപദേശാചാരങ്ങളെയും അവ ശരിക്കും സത്യവും രക്ഷയ്ക്ക് അനിവാര്യവുമെന്ന് വ്യക്തമായി തെളിയിക്കുന്ന വേദപുസ്തകസാക്ഷ്യങ്ങളെയും യുക്തമായി ഗ്രഹിക്കുമ്പോഴാണ് ക്രിസ്തുവിന്റെ സാക്ഷാൽ ശരീരമായ സഭയുടെ മഹത്വത്തേയും വിശ്വാസവിശുദ്ധിയുടെ പൂർണ്ണതയേയും കുറിച്ച് ഭക്തിയും ആദരവും അഭിമാനവും തോന്നുക. അപലപനീയങ്ങളായ ചില ആചാരാനുഷ്ഠാനങ്ങൾ വേദാനുസരണമല്ലാതെ പിൽക്കാലത്ത് ഏതെങ്കിലും പൗരസ്ത്യ സഭകൾ കൂട്ടിച്ചേർത്തിട്ടുണ്ടെങ്കിൽ അവയും സ്വീകാര്യങ്ങളല്ല.

സത്യവിശ്വാസം ഏതാണെന്ന് അറിഞ്ഞിരിക്കേണ്ടത് ഓരോ ഓർത്തഡോക്സ് സഭാംഗത്തിന്റെയും ഏറ്റവും വലിയ കർത്തവ്യമാണ്.

''നിങ്ങളിലുള്ള പ്രത്യാശയെക്കുറിച്ച് ന്യായം ചോദിക്കുന്ന ഏവനോടും സൗമ്യമായും ഭക്ത്യാദരങ്ങളോടും കൂടെ ഉത്തരം പറവാൻ എപ്പോഴും ഒരുങ്ങിയിരിപ്പീൻ'' (1. പത്രോ. 3:15) എന്നുള്ള വേദവചനം നമ്മുടെ കർത്തവ്യത്തെ ഓർപ്പിക്കുന്നതാണ്.

''ഓരോരുത്തനോട് നിങ്ങൾ എങ്ങനെ ഉത്തരം പറയണമെന്ന് അറിയേണ്ടതിന് നിങ്ങളുടെ വാക്ക്

എപ്പോഴും കൃപയോടുകൂടിയതും ഉപ്പിനാൽ രുചിവരുത്തുന്നതുമായിരിക്കട്ടെ'' (കൊലോ. 4:6) അതായതു് നമ്മുടെ മറുപടികൾ സൗമ്യമായും ഉപ്പ് രുചിവരുത്തുന്നതുപോലെ വസ്തുനിഷ്ഠമായി ബോദ്ധ്യപ്പെടുന്നതായിരിക്കണം.

''വൃഥാ വാചാലന്മാരും മനോവഞ്ചകന്മാരുമായി വഴങ്ങാത്തവരായ പലരുമുണ്ടല്ലോ: അവരുടെ വായ് അടയ്ക്കേണ്ടതാകുന്നു.'' (തീത്തൂസ് 1:10–11) വേദ വിപരീതികളുടെ വായ് അടയ്ക്കത്തക്കവണ്ണം യാഥാർത്ഥ്യങ്ങൾ ബോദ്ധ്യപ്പെടുത്തുന്നതിന് സത്യവിശ്വാസത്തിൽ നാം പരിജ്ഞാനം നേടിയിരിക്കണം.

''അദ്ധ്യക്ഷൻ പത്ഥ്യോപദേശത്താൽ പ്രബോധിപ്പാനും വിരോധികൾക്ക് ബോധം വരുത്താനും ശക്തനാകേണ്ടതിന് ഉപദേശ പ്രകാരമുള്ള വിശ്വാസ്യവചനം മുറുകെ പിടിക്കുന്നവനായിരിക്കണം.'' (തീത്തൂ. 1:9).

സത്യ വിശ്വാസത്തെ ഉറപ്പിക്കുന്നതിനും നവീകരണോപദേശങ്ങളിലെ വേദവിപരീതങ്ങളെ തെളിയിക്കുന്നതിനും സത്യവിശ്വാസം ആരെയും ബോദ്ധ്യപ്പെടുത്താനുമുള്ള ഓർത്തഡോക്സ് സഭാംഗങ്ങളുടെ മഹത്തായ കർത്തവ്യത്തെയാണ് ഈ വാക്യങ്ങളിൽ കാണുന്നതു്.

വിശുദ്ധ സഭയുടെയും സത്യവിശ്വാസത്തിന്റെയും അടിസ്ഥാനം വേദപുസ്തകമാണെന്നുള്ള വാദം ആദ്യമായി പരിശോധിക്കാം.

''സത്യത്തിന്റെ തൂണും അടിസ്ഥാനവുമായി ജീവനുള്ള ദൈവത്തിന്റെ സഭയാകുന്ന ദൈവാലയത്തിൽ നടക്കേണ്ടതു് എങ്ങനെയെന്ന് നീ അറിയേണ്ടതിന് ഇതു് എഴുതുന്നു.'' (1. തിമോ. 3:15) സത്യവിശ്വാസത്തിന്റെ തൂണും അടിസ്ഥാനവും ജീവനുള്ള ദൈവത്തിന്റെ സഭയാകുന്നുവെന്നാണ് വേദവചനം. ഈ വേദവാക്യത്തിന് വിരുദ്ധമായി നവീകരണക്കാർ പറയുന്നതു് സത്യത്തിന്റെ അടിസ്ഥാനം വേദപുസ്തകമാണെന്നാണ്. വേദപുസ്തകത്തെ അനുസരിക്കാമെന്ന് പറയുന്നവർ തന്നെ വേദവാക്യങ്ങളെ ധിക്കരിക്കുന്നു. ഇതൊരു വിരോധാഭാസമായി തോന്നാം. സത്യത്തിന്റെ അടിസ്ഥാനം സഭയാണെന്നുള്ള വേദവചനമാണോ വേദപുസ്തകമാണെന്നുള്ള നവീകരണോപദേശമാണോ ഏതാണ് ശരിയെന്ന് നവീകരണോപദേശക്കാർ ശാന്തമായി ചിന്തിക്കട്ടെ.

വി: സഭയുടെ ആദ്യകാലത്തു് വേദപുസ്തകത്തിലെ പുതിയ നിയമത്തിന്റെ ഒരു വരിപോലും എഴുതപ്പെട്ടിരുന്നില്ലെന്നും എല്ലാവരും സമ്മതിക്കുന്നു. എങ്കിൽ, അന്ന് സഭയുടെ അടിസ്ഥാനം എവിടെയായിരുന്നു? അടിസ്ഥാനം ഇല്ലാതെയാണോ സഭ സ്ഥാപിച്ചതു്? സഭാ സ്ഥാപനത്തിന് ശേഷം അനേക വർഷങ്ങൾ കഴിഞ്ഞാണ് പുതിയ നിയമപുസ്തകങ്ങൾ എഴുതപ്പെട്ടതു്. സഭാസ്ഥാപനകാലത്തു് ഇല്ലാതിരുന്ന പുസ്തകങ്ങൾ സഭയുടെ അടിസ്ഥാനമാകയില്ലെന്നുള്ളതു് സ്പഷ്ടമാണല്ലോ. ഈ ഒറ്റകാരണം കൊണ്ട് തന്നെ സഭയുടെ അടിസ്ഥാനം വേദപുസ്തകമാണെന്നുള്ള വാദം പൊളിഞ്ഞുപോകുന്നു.

ആദ്യ കാലങ്ങളിൽ കർത്താവിൽ നിന്നും കേട്ടുപഠിച്ച് പരിശീലിച്ച സത്യ വിശ്വാസോപദേശാചാരങ്ങൾ ഓരോ സ്ഥലങ്ങളിലും സ്ഥാപിതമായിരുന്ന സഭകളിൽ ശ്ലീഹന്മാർ തന്നെ പഠിപ്പിച്ചിരുന്നു. സഭാ ജനങ്ങൾ സത്യവിശ്വാസത്തിൽ വളർന്നു. സഭ അഭിവൃദ്ധിപ്പെട്ടു. സുവിശേഷങ്ങളും ലേഖനങ്ങളും പിൽക്കാലങ്ങളിൽ ഓരോരോ ഉദ്ദേശങ്ങളോടെ എഴുതിയിട്ടുള്ളതാണ്. തനിക്ക് ലഭിച്ച കത്തുകളുടെ മറുപടിയായും ചോദിച്ച സംശയങ്ങളുടെ വിശദീകരണങ്ങളുമായിട്ടാണ് അധിക ലേഖനങ്ങളും പൗലൂസ് ശ്ലീഹാ എഴുതിയിട്ടുള്ളതു്. അച്ചടിയും കടലാസും കണ്ടുപിടിച്ചിട്ടില്ലാതിരുന്ന ആദിമ നൂറ്റാണ്ടുകളിൽ സുവിശേഷങ്ങളുടെയും ലേഖനങ്ങളുടെയും പ്രതികൾ വളരെ വിരളമായിട്ടേ ഉണ്ടായിരുന്നുള്ളു. ശ്ലീഹന്മാരിൽ നിന്നും കേട്ടുപഠിച്ച തെറ്റിക്കൂടാത്ത ഏക വിശ്വാസത്തിലാണ് ലോകമെങ്ങുമുള്ള സഭകൾ വളർന്ന് വികസിച്ചതു്.

അപ്പോസ്തോലിക വിശ്വാസം എഴുതിക്കൊടുത്തയക്കുകയല്ലായിരുന്നു; ഉപദേശിച്ചു കൊടുക്കുകയായിരുന്നു. 'ഞാൻ എല്ലാ സഭയിലും ഉപദേശിക്കുന്ന ക്രിസ്തുമാർഗ്ഗം എന്റെ ശിഷ്യൻ തീമോത്തിയോസ് നിങ്ങളെ പഠിപ്പിക്കും'. (1 കൊരി. 4:17) എന്ന് വി: പൗലൂസ് കല്പിക്കുന്നു. ''ദൈവം സഭയിൽ അപ്പോസ്തോലന്മാർ, പ്രവാചകന്മാർ, ഉപദേഷ്ടാക്കൾ എന്നിവരെ നിയമിച്ചു'' (1 കോരി. 12:28) എന്നും പറഞ്ഞിരിക്കുന്നു. അവരെ നിയമിച്ചതു് സത്യവിശ്വാസവും നിരപ്പിന്റെ ജീവനുള്ള വചനങ്ങളും തെറ്റുകൂടാതെ ഉപദേശിപ്പാനായിരുന്നു. ''നിരപ്പിന്റെ വചനം ഞങ്ങളുടെ പക്കൽ ഭരമേല്പിച്ചിരിക്കുന്നു''. (2 കോരി. 5:19) ''ഞങ്ങൾ നിങ്ങൾക്ക് കാണിച്ചുതന്ന മാതൃക പ്രകാരം നടക്കുന്നവരെ കുറിക്കൊള്ളണമെന്നും, (ഫിലി. 3:18–19) ''എന്നോട് പഠിച്ചും ഗ്രഹിച്ചും കണ്ടും കേട്ടും ഉള്ളതു് നിങ്ങൾ പ്രവർത്തിപ്പിൻ'' (ഫിലി. 4:9) എന്നും വി. പൗലൂസ് കല്പിക്കുന്നു. പഠിച്ചും ഗ്രഹിച്ചും കണ്ടും കേട്ടും ഉള്ളതെല്ലാം

# അനുതാപ ഗീതങ്ങൾ (iv)

മാർ സേവേറിയോസ് മെത്രാപ്പോലീത്താ & സി. പി. ചാണ്ടി

### മാർ യാക്കോബിന്റെ മെമ്രാ

(ഇതു് 'അഗ്നിമയന്മാരാരെ നോക്കിൽ' എന്ന ലയത്തിൽ ചൊല്ലാവുന്നതാണ്)

നവ്യത നൽകാൻ സ്നേഹമോടെത്തിയ
ദൈവതനൂജാ
സംസാരിപ്പാൻ സ്നേഹമെനിക്കായ്
നൽകീടണമെ.

ഉയരത്തീന്നും ദുഷ്ടജനത്തെ സന്ദർശിപ്പാൻ
അവതരണം ചെയ്തിക്ഷിതി പൂകിയൊരത്യുന്നതനേ
നിന്നുടെ താതൻ വാഴുമിടത്തിൽ കയറിച്ചെന്നു
നിന്നുടെ നന്മകൾ വിവരിച്ചീടാനിടനൽകണമെ.

സ്നേഹസമേതം കുരിശിലെ യാതന-
യേറ്റോനേ നിൻ
കൃപയെ വാഴ്ത്തുവാൻ നിൻ നിണമെന്നിലുണ
ർന്നീടണമെ.
അതിനേ സുവിശേഷോത്സുകമാക്കുക
നിൻ സ്നേഹത്താൽ
മണ്ണവരിടയിൽ നിൻ വൃത്താന്തം
പാടണമെ ഞാൻ.

മാമോദീസാ തൻ പ്രിയസുതരേ! സവിധേവരുവിൻ
വൻ സമ്പത്താം സ്നേഹത്തെയെൻ പ്രിയരെ നേടാം
നീരതിലേകാത്മജ സോദരരായോരെ വരുവിൻ
നൽ സ്നേഹത്തിൻ വൃത്താന്തത്തിൽ സന്തോഷിക്കാം.

സുതരക്തത്താൽ താതൻ പോറ്റിയ
വത്സല സുതരേ
സ്നേഹത്തിൻ സംഗീതം കേൾപ്പാൻ
തത്പരരാവിൻ.

വാനവരിന്നു വിദൂരനദൃശ്യൻ നിത്യ നിഗൂഢം
ചേതപ്പെട്ടൊരു മാനവരോട്ടത്തരമരുളണമെ
കന്യാത്മജനായ് മന്നിതിൽ വന്നൊരു
ദൈവാത്മജനേ
സംഭ്രമമൊട്ടു നിൻ സംസ്തുതി പാടാൻ യോഗ്യത
നൽക.

താനേ വീര്യം കൈക്കൊണ്ടോനേ ജഗതി വീരാ
ഉലകിതിൽ മുങ്ങിടുമെൻ ബോധത്തെ
കരകേറ്റണമെ
ആദമിനെ പ്രതിവിധിയേറ്റോനാം
സകല വിധീശാ
ന്യായം പാലിച്ചഹിതനിൽ നിന്നും
രക്ഷിക്കെന്നെ.

സതതം നിന്നെ വിളിപ്പാനും സ്തുതിവരെയും മേന്മേൽ
യാചിപ്പാനും സുവിശേഷത്തിൽ നീയുര ചെയ്തു
ഞാനതു മൂലം നിൻ ശരണത്തിൽ പ്രത്യാശയൊടും
മുട്ടീടുന്നുണ്ടെൻ തലയനിശം നിൻ വാതുല്ക്കൽ.

കർത്താവേ നിൻ കാരുണ്യത്താൽ വിജയം നൽകി
അന്യായത്തീന്നെന്നെ മുറ്റും കഴുകീടണമെ
ശുദ്ധിവിഹീനത മലിനതയിവയുടെ
കണികയുമെന്റെ
മേനിയെയെയും തീണ്ടുന്നതിനിടയാക്കീടരുതെ

---

ലേഖനങ്ങളിൽ നിന്നും മനസ്സിലാക്കാൻ സാധ്യമല്ല. ''ഞങ്ങൾ കാണിച്ച മാതൃക പ്രകാരം നടന്നു കൊള്ളുന്നമെന്നു് ലേഖനത്തിൽ പറയുകയും ആ മാതൃകകൾ ഏതെല്ലാമാണെന്ന് ലേഖനത്തിൽ പറയാതിരിക്കയും ചെയ്യുമ്പോൾ എങ്ങനെയാണ് ലേഖനങ്ങളിൽ നിന്നും അവ മനസ്സിലാക്കുന്നതു്? വിശ്വാസവിഷയങ്ങൾക്കനുയോജ്യമായ എല്ലാ നടപടിക്രമങ്ങളും വേദപുസ്തകത്തിൽ കാണുന്നില്ലാ എന്നാണ് അതു് കാണിക്കുന്നതു്.

''തീമൊത്തിയോസിനെ ഉപദേശിപ്പാനും പ്രബോധിപ്പാനുമായി തെസ്സലോനിക്യയിലേക്കയച്ചു.'' (1 തെസ്സ. 3:2) തിമൊത്തിയോസ് അവിടെ നടത്തിയ ഉപദേശങ്ങളും വേദപുസ്തകത്തിൽ എഴുതിയിട്ടില്ല. എന്നാലും അതു് സമാംഗങ്ങൾ — ക്രിസ്ത്യാനികൾ—അവശ്യം അറിഞ്ഞിരിക്കേണ്ടതായ സത്യങ്ങളാണെന്നുള്ളതിൽ സംശയമില്ലല്ലോ. ''നിങ്ങളോടു കൂടെ ഇരിക്കുമ്പോൾ തന്നെ ഇതു് പറഞ്ഞിട്ടുണ്ടെന്ന് ഓർക്കുന്നില്ലയോ?'' (2 തെസ്സ. 2:5) എന്ന് ശ്ലീഹാ പറയുമ്പോൾ നേരിട്ടു് പറഞ്ഞിട്ടുള്ള കാര്യങ്ങളെപ്പറ്റി ലേഖനത്തിൽ അധികമായി താൻ പറയുന്നില്ലെന്നും പറയേണ്ട ആവശ്യമില്ലെന്നും നേരിട്ടു് പറഞ്ഞിട്ടില്ലാത്ത കാര്യങ്ങളെക്കുറിച്ചാണ് കൂടുതലായും പറയുന്നതെന്നും തെളിയുന്നു. അങ്ങനെയെങ്കിൽ നേരിട്ടു് പഠിപ്പിച്ചിട്ടുള്ള വിശ്വാസങ്ങൾ ഗ്രഹിപ്പാൻ വേദപുസ്തകത്തെ ആശ്രയിക്കുന്നതുകൊണ്ട് ഫലമില്ലല്ലോ.

എൻ പിഴ പോക്കി ദീനാത്മാവിന തൽഗാതുല്യം
വെണ്മവരുത്തുക ഞാൻ നന്നേറതായ് തീർന്നീടണമെ
ദൈവസുതാ നിൻ കൃപ ജീവനിലും ഗുണമേറിയതാം
അർഹത നൽകുക നിൻ ശരണത്തിൽ ഞാൻ
ജീവിപ്പാൻ.

ശീമോനെയെന്നോണം താങ്ങുക നിൻ
തൃക്കൈയ്യാൽ
ഉത്തമനാഥാ കരുണാലയനേ തുണയരുളണമെ
ശാസിച്ചാഴി തിരമാലകളെയടക്കിയ നാഥാ
എന്നെയിളക്കും കശ്മലനേ നീ
ശാസിക്കണമെ.

എന്നും നിന്നെ വിളിച്ചിട്ടമെന്നെ താങ്ങീടണമെ
നിൻെറ വലങ്കൈ എന്നുമെനിക്കോ കോട്ടയതാക
മനസാ മാനവനായി ഭാവിച്ചൊരു ജീവാധിപനേ!
പാപം തന്നിൽ മുഴുകിയൊരെന്നെ ജീവിപ്പിക്ക.

ചോരക്കൊതിയന്മാരാം കൊള്ളക്കാരീന്നെൻെറ
വിവശാത്മത്തെ എൻ കർത്താവേ
കാത്തീടണമെ
നീതിപരന്മാർക്കെല്ലാം തണലേ
നീയെൻ ശരണം
ഞാൻ ലജ്ജിതനായ് തീർന്നീടരുതേ താത
സമക്ഷം.

നാഥാ സത്യം ഞാൻ നിൻ ദാസൻ ദാസീപുത്രൻ
പരമോഹങ്ങൾക്കടിയാരാവാൻ വെടിയരുതെന്നെ
കാരുണ്യത്താലെന്നെ രക്ഷിച്ചാകൽക്കറുസാ
തൻ കണിയിൽ നിന്നെന്നെ നാഥാ വീണ്ടീടണമെ.

ബാല്യം മുതലെന്നാശ്രയമാകും ജീവ സ്ലീബാ
നീ താനെനിക്കൊരു കോട്ടയതായി
സ്ഥിതി ചെയ്യണമെ
നിന്നോട്ട കെഞ്ചിട്ടമെൻ യാചനയെ
കൈക്കൊള്ളണമെ
പാപക്കടലിൽ മുങ്ങിയൊരെന്നെ
കരകേറേണമെ.

ഉടയോൻ നാഥാ നിന്നുടെ കൃപപോലലിവു-
യണമെന്നിൽ
നിരുപമാം നിൻ ദയപോലെൻ പിഴ മായിക്കണമെ
എൻെറ യധർമ്മങ്ങളിൽ നിന്നെന്നെ വീണ്ടീടണമെ
എന്നാശ്രയമാമുദയസ്ഥാനം നീ താനല്ലോ.

ദീനതയേറിട്ടമെന്നാത്മാ വങ്ങിയ സഹിതം
എൻ കർത്താവേ നിന്നെ സ്തോത്രം ചെയ്തീടണമേ
മാനവവർഗ്ഗ വിരോധി വരുത്തും ബാധകളീന്നും
നിത്യം നാഥാ നീയവയെ കാക്കുന്നുണ്ടല്ലോ.

ജീവിതമിതിനെ ത്ധികവാക്കണമെ
തിരുവിഷ്ടംപോൽ
നിൻ കരളലിവാലുതവികളെല്ലാം തന്നരുളണമെ
കട്ടരോഗത്താൽ പീടിതരെ പ്രതിവന്നേൻ ഞാനെ
ന്നെൻ കർത്താവേ കരളലിവൊട്ട നീയരുളി ചെയ്ക.

നിൻ വീര്യമതും ശാന്തിവരങ്ങളുമൻപുടയോനേ
ഹീനതയേറിട്ടമെൻ മലിനതയെ മായിക്കട്ടെ
മാതൃവിശുദ്ധ പ്രാർത്ഥനയും നിൻ പങ്കപ്പാടും
പോരും നിന്നെ നിരപ്പാക്കീടാൻ എൻ
പേക്കായി.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്






പി. ജെ. പീലിപ്പോസ്, തങ്കമ്മ, കഞ്ഞുഞ്ഞാം.




ശാന്തമ്മ, മുത്തിട്ട. ബെൻസീമോം, വള്ളിക്കുന്നം.

# കർതൃപ്രാർത്ഥനയിൽ ഉണ്ടായിരിക്കേണ്ട ധ്യാനാത്മക ചിന്തകൾ (ii)

മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ

6. "ഞങ്ങൾക്കു ആവശ്യമായിരിക്കുന്ന ആഹാരം (അപ്പം) ഇന്നും ഞങ്ങൾക്കു തരണമെ" ദൈവീകരായി തീരുന്നതിനുള്ള ശക്തിയായുള്ള അപേക്ഷയാണ് ഇവിടെ കാണുന്നത്. സകലർക്കും ആത്മശരീര മനസ്സുകൾക്കു വേണ്ടിയ ശക്തി ലഭിക്കണം. മനുഷ്യർ ഇതിനായി പരസ്പരം സഹായിക്കേണ്ട ചുമതലയും ഇതിൽ അന്തർഭവിച്ചിട്ടുണ്ട്. ക്രിസ്ത്യാനികളെക്കുറിച്ച് പറയുമ്പോൾ പരിശുദ്ധ റൂഹായുടെ അനുനിമിഷമുള്ള ആവാസവും, വി. കുർബ്ബാനയിൽ കൂടി കർത്താവിനെ സ്വീകരിക്കുന്നതും, ഇതിൽ അടങ്ങിയിരിക്കുന്നു. വർത്തമാനകാലത്തെ ശക്തീകരണമാണ് ഇവിടെ കാണുന്നത്.

7. ഞങ്ങളുടെ കടക്കാരോടു ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളുടെ കടങ്ങളും പാപങ്ങളും ക്ഷമിക്കണമെ." ഭൂതകാലത്തെ സമർപ്പണമാണിവിടെ കാണുന്നത്. പാപബന്ധനത്തിൽ നിന്നുള്ള വിടുതൽ, ദൈവീകജീവിതത്തിന് ആവശ്യമാണ്. സകല മനുഷ്യർക്കും ദൈവത്തോടുള്ള ബന്ധത്തിലും, പരസ്പര ബന്ധത്തിലും പാപമോചനവും രഞ്ജിപ്പും ഉണ്ടാകേണ്ടിയിരിക്കുന്നു. ജീവിതത്തിൽ പുതിയ ആരംഭമിടുന്നതിന് ഇതു് ആവശ്യമാണ്.

8. "പരീക്ഷയിലേക്കു ഞങ്ങളെ പ്രവേശിപ്പിക്കരുതെ. ദുഷ്ടനിൽ നിന്നു ഞങ്ങളെ രക്ഷിച്ചുകൊള്ളണമെ." ഭാവിയെ ദൈവത്തിൽ സമർപ്പിക്കുന്നതാണ് ഇവിടെ കാണുന്നത്.

ശക്തിക്കപ്പുറമായ പരീക്ഷകളിൽ നിന്ന് ഒഴിവാക്കണമെന്ന പ്രാർത്ഥന ഇതിൽ അടങ്ങിയിട്ടുണ്ട്. "നിങ്ങൾക്കു കഴിയുന്നതിനു മീതെ പരീക്ഷ നേരിടുവാൻ സമ്മതിക്കാതെ, നിങ്ങൾക്കു സഹിപ്പാൻ കഴിയേണ്ടതിന്, പരീക്ഷയോടു കൂടെ അവൻ പോക്കുവഴിയും ഉണ്ടാക്കും" (1 കൊരി. 10:13) കഷ്ടതകൾ നന്മയാക്കി തീർക്കുന്നതിനുള്ള അപേക്ഷയും ഇതിൽ അടങ്ങിയിട്ടുണ്ട്. "നിന്റെ ചട്ടങ്ങളെ ഞാൻ പഠിക്കേണ്ടതിന് ഞാൻ കഷ്ടതയിൽ ആയതു് എനിക്കു ഗുണമായി" (സങ്കീ. 119:7) എന്ന് സങ്കീർത്തനക്കാരൻ പറയുന്നുണ്ടല്ലോ.

ദൈവത്തെക്കാൾ കൂടുതലായി സ്വയത്തെ സ്നേഹിക്കുന്നതിനുള്ള പ്രേരണയാണ് സാത്താൻ നൽകുന്നതു്. സാത്താൻ സകലരെയും തെറ്റിക്കാൻ ശ്രമിക്കുന്നു. ആദാമിനും ഹവ്വായ്ക്കും ഉണ്ടായ വീഴ്ചയുടെ അടിസ്ഥാനവും ഇതുതന്നെയാണ് ദൈവത്തെക്കാൾ കൂടുതലായി തങ്ങളുടെ ഉയർച്ചയെ കരുതിയതിനാലാണ് അവർ പഴം തിന്നതു് ദൈവത്തെ സ്നേഹിക്കാത്തവനു് കർത്താവിന്റെ ശിഷ്യനായിരിപ്പിൻ കഴികയില്ലെന്നു് കർത്താവു് ഉറപ്പിച്ചു പറയുന്നു. (വി. ലൂക്കോ. 14:25–35) സാത്താൻ നമ്മെ തെറ്റിക്കുവാൻ സദാ ശ്രമിക്കുന്നുണ്ടു് "നിങ്ങളുടെ പ്രതിയോഗിയായ പിശാചു് അലറുന്ന സിംഹം എന്ന പോലെ ആരെ വിഴുങ്ങേണ്ടു എന്നു് തിരിഞ്ഞു ചുറ്റി നടക്കുന്നു" (1. പത്രോ. 5:8) അതിനാൽ നാം ജാഗ്രതയോടെ ഇരിക്കേണ്ടതാണ്.

ദുഷ്ടനെ ജയിക്കാനുള്ള വഴി സ്നേഹത്തിൽ നിറയുകയാണ്: അതിനു സഹായകരമായ ചിന്തകൾ താഴെ നൽകുന്നു. ഇല്ലായ്മയിൽനിന്നു് നമ്മെ

# മലങ്കരസഭയും നവീകരണക്കാരും (i)

എബ്രഹാം സഖറിയാ എം. എ., ചെമ്പകമഠം

''മലങ്കര സഭയും നവീകരണവും.'' എന്ന ശീർഷകത്തിൽ ഒരു ലേഖനം മാർത്തോമ്മാസഭവക ''സഭാതാരക'' മാസികയിൽ (ഏപ്രിൽ 1987) അതിന്റെ പത്രാധിപർ റവ. ഡോ. കെ. വി. മാത്യു എഴുതിയിരുന്നു. മാർത്തോമ്മാ മെത്രാപ്പോലീത്താ 1986–ൽ മനോരമയിൽ എഴുതിയിരുന്ന ഒരു ലേഖനത്തിലെ വിവാദപരമായ ചില വസ്തുതകൾ ചർച്ച ചെയ്തുകൊണ്ട് ശ്രീ. ജോർജ്ജ് വർഗീസ് (മദ്രാസ്) ''മലങ്കര സഭാ'' മാസികയിൽ എഴുതിയ ഒരു ലേഖനപരമ്പരയാണ് താരക പത്രാധിപരുടെ വിമർശത്തിനു കാരണമായത്.

(ഏതാണ്ട് ഇതേവിഷയവും കാര്യങ്ങളും ഉൾക്കൊള്ളിച്ച ഉദ്ദേശം പത്തു പന്ത്രണ്ട് വർഷം മുമ്പ് റവ. ഡോ. മാത്യു ചർച്ച് വീക്കിലിയിൽ വിവാദപരമായ ഒരു ലേഖനം എഴുതിയിരുന്നു. അതിനു സാമാന്യം ദീർഘമായ ഒരു പ്രത്യാഖ്യാനം അപ്പോൾ തന്നെ ഞാൻ ചർച്ച് വീക്കിലിയിൽ പ്രസിദ്ധീകരിക്കയും മറുപടി ഉണ്ടെങ്കിൽ എഴുതുവാൻ ഒരു കത്തുമൂലം അദ്ദേഹത്തോട് അഭ്യർത്ഥിക്കുകയും ചെയ്തിരുന്നു. മറുപടി ലേഖനം ഉണ്ടായില്ല.)

മെത്രാപ്പോലീത്താ തിരുമേനിയുടെ ഏതൽകാല ലേഖനത്തിനു മറുപടി എഴുതിയ ശ്രീ. ജോർജ്ജ് വർഗീസിന്റെ പ്രത്യാഖ്യാനത്തെപ്പറ്റി താരക പത്രാധിപർ പറയുന്നത്, ''ഈ രീതിയിലുള്ള ലേഖനങ്ങൾ ഇക്കാലത്ത് സഭയുടെ ഔദ്യോഗിക നാവിലൂടെ (''മലങ്കര സഭ''യിലൂടെ) പ്രസിദ്ധീകരിക്കേണ്ടതില്ലായിരുന്നു'' എന്നാണ്.

സഭാപരമായ വിവാദവിഷയങ്ങളെപ്പറ്റി സഭാംഗങ്ങളെ ബോധവാന്മാരാക്കുന്നതിന് പറ്റിയ മാധ്യമം സഭാ പ്രസിദ്ധീകരണങ്ങൾ മാത്രമാണെന്നും, അതല്ലാതെ മനോരമ പോലുള്ള പൊതു വാർത്താ മാധ്യമങ്ങൾ അതിനുപയോഗിക്കുന്നത് തീരെ അനുചിതമാണെന്നും സാമാന്യ ജ്ഞാനമുള്ള ആർക്കും അറിയാം. ഇതരസഭയിലെ മറ്റൊരു മെത്രാപ്പോലീത്താ അതേ മാധ്യമത്തിലൂടെ മറുപടി പറയാൻ തുനിഞ്ഞാൽ സാമൂഹ്യാന്തരീക്ഷത്തിൽ എന്തു വേർതിരിവ് ഉണ്ടാകും എന്നു ചിന്തിക്കാനെങ്കിലും കഴിയാതെ പോയതിൽ ദുഃഖിക്കുന്നു! സഭാമാധ്യമങ്ങൾ മാത്രം സ്വീകരിച്ചിരുന്നെങ്കിൽ, ക്രൈസ്തവർ തമ്മിലുള്ള തർക്കവിതർക്കങ്ങൾ അന്യമതസ്ഥരെ അറിയിക്കാതിരിക്കാനെങ്കിലും കഴിയുമായിരുന്നു.

കഴിഞ്ഞലക്കം മലങ്കര സഭാ മാസികയിൽ

---

സൃഷ്ടിച്ചതു് ദൈവമാണ് ലഭിച്ചതല്ലാതെ നമുക്ക് ഒന്നുമില്ല (1. കൊരി. 4:7) അവനിലാണ് നാം ജീവിക്കുകയും ചരിക്കുകയും ഇരിക്കുകയും ചെയ്യുന്നതു് (അപ്പോ. 17:28) പൂർണ്ണ ഹൃദയത്തോടെ താൻ നമ്മെ സ്നേഹിക്കുന്നു (യിരെ. 32: 40,41) നമ്മുടെ പാപാവസ്ഥയിലാണ് താൻ നമ്മെ സ്നേഹിക്കുന്നതു് (വി. മത്താ. 5: 45, റോമ. 5:8) ദൈവത്തിന്റെ ഈ സ്നേഹത്തോടുള്ള നമ്മുടെ പ്രതികരണമെന്തായിരിക്കണം? ദൈവത്തോടും തന്റെ മക്കളോടുമുള്ള സ്നേഹത്തിൽ നാം നിറയണം. ''ക്രിസ്തുവിന്റെ സ്നേഹം ഞങ്ങളെ നിർബ്ബന്ധിക്കുന്നു. എല്ലാവർക്കും വേണ്ടി ഒരുവൻ മരിച്ചിരിക്കെ, എല്ലാവരും മരിച്ചു എന്നും, ജീവിക്കുന്നവർ ഇനി തങ്ങൾക്കായിട്ടല്ല, തങ്ങൾക്കുവേണ്ടി മരിച്ച് ഉയിർത്തവനായിട്ടു തന്നെ ജീവിക്കേണ്ടതിനു്, അവൻ എല്ലാവർക്കും വേണ്ടി മരിച്ചു എന്നും ഞങ്ങൾ നിർണ്ണയിച്ചിരിക്കുന്നു' (2.കൊരി 5:14–15) എന്ന് വി.പൗലോസും' അവൻ നമുക്കുവേണ്ടി തന്റെ പ്രാണനെ വച്ചു കൊടുത്തതിനാൽ നാം സ്നേഹമെന്തെന്ന് അറിഞ്ഞിരിക്കുന്നു. നാമും സഹോദരന്മാർക്കു വേണ്ടി പ്രാണനെ വച്ചുകൊടുക്കേണ്ടതാകുന്നു'' (1. യോഹ. 3:16) എന്ന് വി. യോഹന്നാനും പറയുന്നു.

''എന്തുകൊണ്ടെന്നാൽ രാജ്യവും ശക്തിയും മഹത്വവും എന്നേക്കും നിനക്കുള്ളതാകുന്നു.'' ദൈവത്തിന് എന്നേക്കും മഹത്വമുണ്ടാകണമെങ്കിൽ, എല്ലാവരും സദാ ദൈവീകരായിരിക്കണം. അതിനായുള്ള സമർപ്പണം, കർത്തൃ പ്രാർത്ഥനയിലും തുടർന്നുള്ള പ്രായോഗികജീവിതത്തിലും ഉണ്ടായിരിക്കണം.

ഏതൊരുപ്രാർത്ഥനയും ശരിയാകാതെ പോകുന്നതിന്റെ പ്രധാന കാരണം, നമ്മുടെ ഹൃദയത്തെയും തീരുമാന ശക്തിയെയും പ്രായോഗിക ജീവിതത്തെയും ചലിപ്പിക്കുന്ന, ആഴമായ നന്ദി, ദൈവത്തോട് ഇല്ലെന്നുള്ളതും, നമ്മുടെ കുറ്റങ്ങളെക്കുറിച്ചും, ഇതുപോലെ തന്നെ ആഴമായുള്ള പശ്ചാത്താപമില്ലെന്നുള്ളതുമാണ്.

—•—

''മാർത്തോമ്മാ സഭയുടെ ദുഷ്പ്രചരണം കാസററി ലൂടെ'' എന്ന മി. റോയി സാമുവേൽ സൗദി അറേബ്യയുടെ പത്രാധിപർക്കുള്ള കത്തു് വായിച്ചു. അപ്പോഴാം മനസ്സിലായി ഈ ദുഷ്പ്രചരണം കാസററിലൂടെ വിദേശങ്ങളിലേക്കും മാർത്തോമ്മാ സഭ വ്യാപിച്ചിരിക്കുകയാണെന്ന്. ''ഇക്കാലത്തു്'' ഇങ്ങനെയുള്ള ദുഷ്പ്രചരണങ്ങൾ പത്രാധിപരുടെ ആൾക്കാർ ചെയ്യുന്നതിൽ തെററില്ലെ. പത്രാധിപർക്കു സങ്കടമില്ലേ. ഇങ്ങനെ ചരിത്ര വസ്തുതകൾ വളച്ചൊടിച്ചും, സ്വന്തം ഭാവനകൾക്കുള്ളിൽ പെരുപ്പിച്ചു കാട്ടിയും കാസററുകൾ ഉണ്ടാക്കി ദീർഘശകം മുഴക്കി അതിൻെറ വില്പനയിലൂടെ വ്യാജപ്രചരണം നടത്തുന്നതു് അഭിലഷണീയമോ?

''ഇക്കാലത്തു്'' എന്ന് എഡിററർ ഊന്നിപറഞ്ഞിരിക്കുന്നതു് ഒരു സർവ്വ സഭാ മൈത്രി (എക്യുമിനിക്കൽ) യുഗത്തെ ഉദ്ദേശിച്ചാണെങ്കിൽ, വിവാദപരമായ വിഷയങ്ങളെപ്പററിയുള്ള പ്രസ്താവനയും, പ്രചാരണവും ആദ്യമേ ഒഴിവാക്കാമായിരുന്നില്ലേ? തുടങ്ങിവച്ചിട്ട്, മറുപടി കേൾക്കുമ്പോൾ നെററി ചുളിക്കേണ്ട ആവശ്യമുണ്ടോ? അവാസ്തവങ്ങൾക്കുനേരെ കണ്ണടച്ചാൽ എക്യുമെനിസത്തിനു മേന്മ കൂട്ടുമോ? ശ്രീ. ജോർജ് വർഗീസ് അതിനു മറുപടി പറഞ്ഞതും, മലങ്കരസഭ അതു പ്രസിദ്ധീകരിച്ചതും അവർ അഭ്യസ്ത വിദ്യരല്ലാഞ്ഞതുകൊണ്ടാണെന്നാണ് ബ. എഡിററർ അച്ചൻെറ നിഗമനം!

''രക്ഷാസൈന്യം, C. S. I., ബ്രദറൻ തുടങ്ങിയ സഭകളുമായി കൂട്ടായ്മയും ഐക്യവും പാലിക്കാൻ നവീകൃത (മാർത്തോമ്മാ) സഭയ്ക്കു് പ്രയാസമില്ല. എന്നാൽ അങ്ങനെയൊരു നിലപാട് ഓത്തഡോക്സ് സഭയ്ക്കു് സാദ്ധ്യമല്ല.''' എന്നു് ജോർജ് വറുഗീസ് എഴുതിയതിനു് ബ. അച്ചൻെറ മറുപടി, ''ഈ സഭകൾ എല്ലാം ചേർന്ന അഖിലലോകസഭാ കൗൺസിലിൻെറ ഒരദ്ധ്യക്ഷൻ ഓത്തഡോക്സ് സഭയിലെ ഒരു മെത്രാപ്പോലീത്താ ആണെന്നുള്ള വിവരം ജോർജ് വർഗീസിനു് അറിവില്ലായിരിക്കും'' എന്നാണ്. അച്ചൻെറ മറുപടി വളരെ മൃദുവായ ഒരു പരിഹാസോക്തിയാണ്. വിശ്വാസത്തിലുള്ള ഐക്യവും സാമൂഹസഹകരണവും രണ്ടും രണ്ടാണെന്നു് അറിവുള്ള അച്ചനോട്ട് അതിനു മറുപടി പറയേണ്ടല്ലോ.

മത്യൂസ് അത്താനാസ്യോസ് ദിവംഗതനാകുമ്പോൾ എഴുതിയ അന്ത്യ കല്പനയാണ് അടുത്ത പ്രതിപാദ്യം,

''—നമ്മുടെ ഒടുവിലത്തെ ശ്വാസത്തിനോളവും (മരണം വരയും) നമ്മുടെ ആത്മാവിന്നെ സ്വാത്മാൻെറ സകല കെണികളിൽ നിന്നും താൻ സൂക്ഷിച്ചു് ശേഷിക്കപ്പെട്ടിരിക്കുന്ന ശുദ്ധീകരണം തൻെറ റൂഹായെക്കൊണ്ടു് പൂർണ്ണമാക്കി തരുവിക്കയും ചെയ്യുന്നതിനാണ് മെത്രാച്ചൻ മററുള്ളവരോട്ട് ഭുട്ടിക്കപ്പെട്ട പ്രാത്ഥന അണസ്സുവാൻ ആവശ്യപ്പെടുന്നതു്— അതായതു് ഓത്തഡോക്സ് വിശ്വാസപ്രകാരം പരേതക്കുവേണ്ടിയുള്ള പ്രാത്ഥന ശ്രീ. ജോർജ് വർഗീസിൻെറ ഈ അത്ഥവിവക്ഷയെ റവ. കെ. വി. മാത്യു അനുകൂലിക്കുന്നില്ല.

തൻെറ മരണത്തിനു മുമ്പ് ഇനിയും എന്തെങ്കിലും ശുദ്ധീകരണത്തിനു് ആവശ്യമുണ്ടെങ്കിൽ അതും റൂഹായെക്കൊണ്ടു് പൂർണ്ണമാക്കിതരികയും ചെയ്യുന്നതിനല്ലേ മെത്രാച്ചൻ ജനങ്ങളോട്ട് പ്രാത്ഥിപ്പാൻ ആവശ്യപ്പെടുന്നതു് എന്നത്രേ അച്ചൻെറ അഭിപ്രായം. പക്ഷെ അച്ചൻ തൻെറ ഈ അഭിപ്രായത്തിനു് അത്ര ഊന്നൽ കൊടുക്കുന്നില്ല എന്നുള്ളതു് പ്രത്യേകം ശ്രദ്ധേയമാണ്. അന്ത്യപ്രാത്ഥനയിൽ ഉപയോഗിച്ചിരിക്കുന്ന വാചകത്തിൻെറ ഘടനയിലും പദശൈലിയിലും ശ്രീ. ജോർജ് വർഗീസിൻെറ അഭിപ്രായത്തിനാണ് പ്രസക്തി. ഒടുവിലത്തെ ശ്വാസത്തോളം

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



ലിസ്സിയാമ്മ സ്കറിയാ

# കർത്താവും ശമര്യക്കാരിത്തിയുമായുള്ള സംഭാഷണം

എം. ഐപ്പ് റിട്ട: ഹെഡ്മാസ്റ്റർ, പുതുപ്പള്ളി

കർത്താവ് പരിക്ഷീണിതനായി ശമര്യയിലെ സൂഖാർ എന്ന പേരുള്ള കിണററിങ്കൽ ഇരിക്കുമ്പോൾ ആ പട്ടണത്തിലെ ഒരു സ്ത്രീ വെള്ളം കോരുവാൻ വന്നു. കർത്താവും ആ സ്ത്രീയുമായി നടന്ന സംഭാഷണം കർത്താവും ഏതൊരു പാപിയുമായുള്ള സംഭാഷണമായി ധ്യാനിക്കാവുന്നതാണ്.

വസ്ത്രം മാറുന്നതുപോലെ ഭർത്താക്കന്മാരെ മാറിയവൾ, കർത്താവിന്റെ ദൃഷ്ടിയിൽ വിലപ്പെട്ടവളായിരുന്നു. അവർ തമ്മിലുള്ള സംഭാഷണം ഏകദേശം താഴെ കാണുന്ന രൂപത്തിലായിരുന്നു.

1) കർത്താവ്:—എനിക്ക് കുടിപ്പാൻ തരുമോ?

സ്ത്രീ:— നീ യഹൂദനായിരിക്കെ, നീ എന്നോട് ചോദിക്കുന്നതെങ്ങനെ?

2) കർത്താവ്:— നീ ദൈവത്തിന്റെ ദാനം അറിഞ്ഞിരുന്നെങ്കിൽ........അവൻ ജീവനുള്ള വെള്ളം നിനക്ക് തരുമായിരുന്നു.

സ്ത്രീ:— ആ വെള്ളം എനിക്ക് തരണമേ.

3) കർത്താവ്:— നീ പോയി നിന്റെ ഭർത്താവിനെ വിളിച്ചുകൊണ്ടുവരിക.

സ്ത്രീ:— എനിക്കു ഭർത്താവില്ല.

കർത്താവ്:— എനിക്കു്, ഭർത്താവില്ലെന്ന് നീ പറഞ്ഞത് ശരി. അഞ്ചു ഭർത്താക്കന്മാർ നിനക്കുണ്ടായിരുന്നു.

സ്ത്രീ:— യജമാനനേ, നീ ഒരു പ്രവാചകൻ എന്ന് ഞാൻ കാണുന്നു. ദൈവത്തെ നമസ്കരിക്കേണ്ടുന്ന സ്ഥലം ശമര്യയിലാണോ, യേറുശലേമിലാണോ?

4) കർത്താവ്:— ദൈവത്തെ നമസ്കരിക്കുന്നവർ, ആത്മാവിലും സത്യത്തിലും ആരാധിക്കണം.

സ്ത്രീ:— മ്ശീഹാ വരുമ്പോൾ, സകലവും അറിയിച്ചുതരും.

5) കർത്താവ്:— ഞാൻ തന്നെ മ്ശീഹാ.

ഈ സംഭാഷണത്തിന്റെ പ്രതീകാത്മകമായ അർത്ഥം നോക്കാം.

1) കർത്താവ് പാപിയോട് പറയുന്നു "നീ എനിക്ക് ഒരു ഉപകാരം ചെയ്യുമോ ചെറിയ ഒരു സേവനം അനുഷ്ഠിക്കാമോ?

2) പാപി:— ഞാൻ പാപിയായിരിക്കെ, ഒരു നന്മയുമില്ലാത്തവനായിരിക്കെ, നിനക്ക് ഞാൻ എന്താണ് ചെയ്തു തരേണ്ടത്?

---

ആത്മാവിനെ കാത്തുസൂക്ഷിച്ച്, ശേഷിക്കപ്പെട്ടിരിക്കുന്ന ശുദ്ധീകരണം എന്നു പറയുമ്പോൾ അന്ത്യശ്വാസത്തിനുശേഷമുള്ള ശുദ്ധീകരണമെന്നും അതിന്റെ പൂർണ്ണമാകലിനുവേണ്ടി വിശ്വാസികൾ പ്രാർത്ഥിക്കണമെന്നുമത്രെ വാചകത്തിന്റെ അർത്ഥം.

പക്ഷെ മെത്രാച്ചന്റെ മരണശേഷം ദീർഘനാളുകൾ കഴിഞ്ഞ് ഇന്ന് അതെപ്പററി വാഗ്വാദം കൂട്ടിയിട്ട കാര്യമില്ലെന്നു തോന്നുന്നു. അദ്ദേഹം തന്റെ പിതൃവ്യനായിരുന്ന അബ്രാഹം മല്പാനെപ്പോലെയോ നവീകൃതസഭയിലെ മററു ശുദ്ധമാന വിശ്വാസികളെപ്പോലെയോ അതിരു കവിഞ്ഞ് കണ്ണടച്ച ഒരു പ്രോട്ടസ്റ്റന്റ് പ്രേമി ആയിരുന്നില്ല എന്നുവേണം വിചാരിക്കാൻ. എന്നാൽ മറെറാരു പരമാർത്ഥം പ്രാധാന്യം അർഹിക്കുന്നു. മല്പാൻ പണിത നവീകരണസഭയുടെ അടിത്തറയും പടുത്തുതുടങ്ങിയ നവീകൃതവിശ്വാസവും ദീർഘനാളുകൾ കഴിഞ്ഞ് മെത്രാച്ചൻ തന്റെ അവസാന ചെയ്തികൾകൊണ്ട് ഉറപ്പിച്ചു എന്നതുതന്നെ. അതായത്, ആ പുതുസഭയുടെ പുലച്ച്യായി, ഒരു മെത്രാനെ—യാക്കോബായ (ഓർത്തഡോക്സ്)സഭയിൽ ഒരു മെത്രാൻ അപ്പോൾ ഉണ്ടായിരിക്കെതന്നെ—വാഴിച്ചുണ്ടാക്കി എന്ന വസ്തുത വിസ്മരിക്കാവതല്ല.)

വലിയ മാർ ദീവന്നാസ്യോസും ചേപ്പാട്ടു മാർ ദീവന്നാസ്യോസും, ബുക്കാനാൻ, വിത്സൻ എന്നിവരോട് നിഷേധ ഭാവത്തിൽ വർത്തിച്ചത്, അന്ത്യോക്യർക്ക് അധീശത്വം ഉണ്ടായിരുന്നതുകൊണ്ടായിരുന്നു എന്ന് റവ. കെ. വി. മാത്യുവിന്റെ അനുമാനം നിരർത്ഥകമാണ്. ഈ രണ്ടു മെത്രാന്മാരും, അന്ത്യോക്യയുടെ അമിതമായ അധീശത്വത്തെ നിഷേധിച്ചവരാണ്. ആവശ്യമെന്നു കണ്ടാൽ ചരിത്രത്തിൽനിന്നു അതിന് തെളിവും ചൂണ്ടിക്കാണിക്കാവുന്നതാണ്. അവർ വിത്സൻ പ്രഭൃതികളുടെ നിർദ്ദേശങ്ങളെ അവഗണിച്ചത്, ഓർത്തഡോക്സ് വിശ്വാസവുമായി ആ നിർദ്ദേശങ്ങൾ പൊരുത്തപ്പെടാഞ്ഞതുകൊണ്ടു മാത്രമാണ്. (ആ അവഗണനയിൽ നമ്മുടെ ലേഖകനു ഖേദമുള്ളതുപോലെ തോന്നുന്നു !)

—o—

ടാഗോറിന്റെ ഗീതാഞ്ജലിയിൽ ഒരു ഭിക്ഷക്കാരന്റെ കഥ പറയുന്നുണ്ട്: രാജാവിന്റെ എഴുന്നെള്ളത്തുണ്ടെന്ന് അവൻ കേട്ടു. രാജാവിൽ നിന്നും വലിയ ദാനം ലഭിക്കുമെന്ന് അവൻ ആശിച്ചു. ഉടനെ രാജാവിന്റെ തേര് ഭിക്ഷക്കാരന്റെ മുമ്പിൽ വന്നു നിന്നു. രാജാവ് ദാനം കൊടുക്കുന്നതിന് പകരം, രണ്ടു കൈയ്യും കാണിച്ച് ''നീ എനിക്ക് എന്ത് തരും'' എന്നു ചോദിച്ചു. ഭിക്ഷക്കാരൻ അത്ഭുതപ്പെട്ടു. രാജാവ് ഭിക്ഷക്കാരനോടു യാചിക്കുകയോ? ഭിക്ഷക്കാരൻ തന്റെ സഞ്ചിയിൽ നിന്നും ഒരു അരിമണിയെടുത്തു കൊടുത്തു. രാജാവ് അപ്രത്യക്ഷനായി ഭിക്ഷക്കാരൻ സ്വന്ത വീട്ടിൽ ചെന്ന് സഞ്ചിയിലെ അരികുടഞ്ഞിട്ടപ്പോൾ ഒരു സ്വർണ്ണമണി അതിൽ കണ്ടു. അവൻ നിലവിളിച്ചു ''അരിമുഴുവൻ കൊടുത്തിരുന്നെങ്കിൽ സഞ്ചി നിറയെ സ്വർണ്ണ മണികൾ ലഭിക്കുമായിരുന്നല്ലൊ?''

നമുക്കുള്ളവ ആദ്യമേ ദൈവത്തിന് കൊടുക്കുമ്പോഴാണ്, ദൈവം തന്റെ സമൃദ്ധിയിൽ നിന്ന് നമുക്കു തരുന്നത്. കർത്താവ് നമ്മുടെ ഹൃദയത്തിന്റെ വാതിൽക്കൽവന്ന് മുട്ടുന്നു. വാതിൽ നാം തുറന്നാൽ താൻ അകത്ത് പ്രവേശിച്ച് താൻ ആദ്യം നമ്മോടു കൂടെ അത്താഴം കഴിക്കും. പിന്നെയാണ് നാം തന്നോടു കൂടെ അത്താഴം കഴിക്കുന്നത്. (വെളി. 3:20)

2) കർത്താവ് തരുന്ന ദാനത്തിന്റെ മാഹാത്മ്യമറിയുമ്പോഴാണ് അതിനായി ആഴമായി നാം ആഗ്രഹിക്കുന്നത്. ആ വെള്ളം എനിക്കു തരണമെന്ന് അപ്പോൾ അപേക്ഷിക്കും. ആ വെള്ളം പരിശുദ്ധാത്മാവാണ്.

3) കർത്താവ്:— നിന്റെ മുറുകെ പററുന്ന പാപങ്ങളെ പുറത്തു കൊണ്ടുവരിക. ''തന്റെ ലംഘനങ്ങളെ മറെക്കുന്നവന് ശുഭം വരികയില്ല. അവയെ ഏററു പറഞ്ഞ് ഉപേക്ഷിക്കുന്നവനോ കരുണ ലഭിക്കും.'' (സദൃ. 28:13)

പാപി ചുങ്കക്കാരനെ പോലെ ദൂരത്ത് നിന്നുകൊണ്ട് സ്വർഗ്ഗത്തിലേക്ക് നോക്കുവാൻ പോലും തുനിയാതെ, മാറത്തടിച്ച് ''ദൈവമേ, പാപിയായ എന്നോട് കരുണയുണ്ടാകണമെ'' എന്ന് പറയണം.

''ലംഘനം ക്ഷമിച്ചും പാപം മറച്ചും കിട്ടിയവൻ ഭാഗ്യവാൻ'' സങ്കീ (32;1)

4) കർത്താവ്:—ആത്മാവിലും സത്യത്തിലും ആരാധിക്കണം.

പരിശുദ്ധാത്മാവ് സ്വയത്തെ അഥവ സ്വാർത്ഥതയെ നീക്കി നമ്മെ സ്നേഹത്തിൽ നിറയ്ക്കണം. ''ദൈവത്തിന്റെ സ്നേഹം നമുക്ക് നൽകപ്പെട്ട പരിശുദ്ധാത്മാവിനാൽ നമ്മുടെ ഹൃദയങ്ങളിൽ പകർന്നിരിക്കുന്നുവല്ലൊ'' (റോമ. 5:5) 'വെള്ളത്താലും ആത്മാവിനാലും ജനിച്ചില്ലെങ്കിൽ, ദൈവരാജ്യത്തിൽ കടപ്പാൻ ആർക്കും കഴിയുകയില്ല.'' (വി. യോഹ. 3:5)

5) കർത്താവ്:—''ഞാൻ തന്നെ മ്ശിഹാ'. കർത്താവിനെ അറിയുന്നത് തന്നെ നിത്യ ജീവനാകുന്നു'' ഏക സത്യ ദൈവമായ നിന്നെയും, നീ അയച്ചിരിക്കുന്ന യേശുക്രിസ്തുവിനെയും അറിയുന്നതു തന്നെ നിത്യ ജീവനാകുന്നു.'' (വി. യോഹ. 17:3) ''ഞാൻ തന്നെ വഴിയും സത്യവും ജീവനുമാകുന്നു'' (വി. യോഹ. 14:6) ''മറെറാരുത്തനിലും രക്ഷയില്ല. നാം രക്ഷിക്കപ്പെടുവാൻ ആകാശത്തിൻ കീഴിൽ മനുഷ്യരുടെ ഇടയിൽ നൽകപ്പെട്ട വേറൊരു നാമവുമില്ല'' (അപ്പോ. 4:13)

ശമര്യക്കാരിത്തിയുടെ മാനസാന്തരത്തിന്റെയും സുവിശേഷവേലയുടെയും ഫലമായി, ആ പട്ടണക്കാരൊക്കെയും കർത്താവിൽ വിശ്വസിച്ചു. നമ്മുടെ മാനസാന്തരത്തെ തുടന്ന് ഇപ്രകാരമുള്ള സുവിശേഷവേല നാമും ചെയ്യേണ്ടിയിരിക്കുന്നു.

'ദൈവമേ, നിർമ്മലമായൊരു ഹൃദയം എന്നിൽ സൃഷ്ടിച്ച് സ്ഥിരമായോരാത്മാവിനെ എന്നിൽ പുതുക്കണമെ, നിന്റെ സന്നിധിയിൽ നിന്ന് എന്നെ തള്ളിക്കളയരുതെ. നിന്റെ പരിശുദ്ധാത്മാവിനെ എന്നിൽനിന്ന് എടുക്കയുമരുതെ. ........ അപ്പോൾ ഞാൻ അതിക്രമക്കാരോട് നിന്റെ വഴികളെ ഉപദേശിക്കും. പാപികൾ നിങ്കലേക്ക് മനന്തിരിയും' (സങ്കീ. 51:10)

ദൈവത്തിൽ നിന്ന് പാപമോചനം ലഭിക്കണമെങ്കിൽ സഹോദരങ്ങളോട് നാം ക്ഷമിച്ചിരിക്കേണ്ടതു് അത്യന്താപേക്ഷിതമാണ്. വൈദ്യുതി പ്രവാഹം നിന്നു പോകുന്നതിന് ഏതെങ്കിലും ഒരു പൊയന്റിൽ ബന്ധം വിട്ടാൽ മതിയാകും. അതുപോലെ ദൈവകൃപ നമ്മിലേക്ക് പ്രവഹിക്കുന്നതിന് തടസ്സമാണ് സഹോദരങ്ങളുമായുള്ള അകൽച്ച. ''നിങ്ങൾ ഓരോരുത്തൻ സഹോദരനോട് ഹൃദയപൂർവ്വം ക്ഷമിക്കാഞ്ഞാൽ സ്വർഗ്ഗസ്ഥനായ എന്റെ പിതാവ് അങ്ങനെ തന്നേ നിങ്ങളോടും ചെയ്യും'' (വി. മത്താ. 18: 3–5) എന്ന് കർത്താവ് പറയുന്നുണ്ടല്ലൊ.

# സഭാ വാർത്തകൾ

## ബഹറിൻ ഇടവകയുടെ രജതജൂബിലി

**ജോസഫ്, ചീനിക്കാലാ**

ബഹറിൻ: ഗൾഫു നാടുകളിലെ ആദ്യത്തെ ഓർത്തഡോക്സ് ഇടവകയായ ബഹറിൻ സെ. മേരീസ് പള്ളിയുടെ കഴിഞ്ഞ ഒരു വർഷക്കാലമായി നടന്നുവരുന്ന രജത ജൂബിലിയാഘോഷങ്ങൾ സമാപിച്ചു. മനാമയിലെ ഹോളിഡേ ഇൻ ഓഡിറ്റോറിയത്തിൽ നടന്ന വർണ്ണശബളമാർന്ന ജൂബിലിസമ്മേളനം ബഹറിൻ ഇൻഫർമേഷൻ വകുപ്പു മന്ത്രി താരീഖ് അബ്ദുൾ റെഹ്മാൻ അൽമോയ്ഡ് ഉൽഘാടനം ചെയ്തു. ബഹറിനിലെ ഇൻഡ്യൻ സമൂഹവും ക്രൈസ്തവസമൂഹവും നൽകുന്ന പ്രശസ്ത സേവനങ്ങളെ മന്ത്രി പ്രശംസിച്ചു. ദുഷിച്ച പ്രവർത്തനങ്ങൾമൂലം മൂന്നാം ലോകം ആത്മീയമായും സാംസ്കാരികമായും അധഃപ്പതിച്ചു കഴിഞ്ഞു എന്നും, ഈ അധഃപ്പതനം ഒരു വലിയ സൈനീക ഏറ്റു മുട്ടലിനേക്കാൾ ഭീകരങ്ങളാണെന്നും മന്ത്രി ലോക ജനതയെ അനുസ്മരിപ്പിച്ചു.

മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് സ്വന്തമായി പള്ളി പടുത്തുയർത്തുന്നതിന് അറബി നാട്ടിൽ സ്ഥലം തന്ന ബഹറിൻ രാജാവിന്റെയും രാജകുടുംബാംഗങ്ങളുടേയും മറ്റു ഭരണാധികാരികളുടേയും മാതൃകാപരമായ ഉദാരതയെ അഖില ലോക സഭാ കൗൺസിൽ അദ്ധ്യക്ഷനും, ഡൽഹി ഭദ്രാസന മെത്രാപ്പോലീത്തായുമായ പൗലൂസ് മാർ ഗ്രീഗോറിയോസ് നന്ദിയോടെ സ്മരിച്ചു.

ജൂബിലി ആഘോഷങ്ങളുടെ രക്ഷാധികാരികൂടിയായ ബഹറിനിലെ ഇൻഡ്യൻ സ്ഥാനപതി എം. പി. മുരളീധരമേനോൻ ഓർത്തഡോക്സ് സഭയുടെ ബഹറിനിലെ പ്രവർത്തനങ്ങളെ പ്രശംസിച്ചു. ജൂബിലി സ്മാരകമായി തയ്യാറാക്കിയ സുവനീറിന്റെ പ്രകാശന കർമ്മം മന്ത്രി താരീഖ് അൽമോയ്ഡ് ബഹറിൻ തൊഴിൽ മന്ത്രാലയത്തിന്റെ സാമൂഹ്യകാര്യ ഡയറക്ടർ ജമീൽ അൽജിഷിക്ക് ഒരു കോപ്പി നൽകികൊണ്ട് നിർവഹിച്ചു.

സാർവ്വദേശീയ സഭകളുടെ ഐക്യത്തിന്റെ പ്രതീകങ്ങളായി, ബഹറിനിലെ എല്ലാ ക്രൈസ്തവ സഭാ വിഭാഗങ്ങളുടേയും നേതൃത്വത്തിലുള്ള വിവിധ ഭാഷകളിലായി നടന്ന ഗാനാലാപം ക്രിസ്തീയ ഐക്യത്തിന്റെ മാറ്റൊലിയായി മാറി. പൊതു സമ്മേളനത്തിന് സോമൻ ബേബി സ്വാഗതവും ഫാദർ യൗനാൻ മുളമൂട്ടിൽ കൃതജ്ഞതയും പറഞ്ഞു.

സൺഡേസ്കൂൾ കുട്ടികളുടെ മാലാഖമാരുടെ വേഷങ്ങളിൽ അണിനിരന്നുകൊണ്ടുള്ള സ്വാഗതഗാനത്തോടെ ആരംഭിച്ച സമ്മേളനം, ഓർത്തഡോക്സ് സഭയിലെ പ്രമുഖ ഗായിക പ്രിയമ്മോളുടെ ഗാനമേളയോടെ സമാപിച്ചു.

1959–ൽ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് (അന്നത്തെ ഫാ. എം. ഈ. ജോർജ്) തിരുമേനിയുടെ നിരന്തരമായ ഉപദേശത്താൽ ആവേശിതരായ ബഹറിനിലെ ഓർത്തഡോക്സ് സഭാംഗങ്ങൾ രൂപം കൊടുത്ത ഈ ഇടവക മരുഭൂമിയിലെ മരുപ്പച്ചയായി ഇന്നും നിലകൊള്ളുന്നു. ഫാ. റ്റി. ഈ. ജോർജ്ജിന്റെ (ഇന്നത്തെ ഗീവറുഗീസ് മാർ ദീയസ്കോറസ് മെത്രാപ്പോലീത്ത) ശ്രമഫലമായി ബഹറിൻ രാജാവുമായി സ്വന്തമായി സ്ഥലം ലഭിക്കുന്നതിനുള്ള പ്രാരംഭ പ്രവർത്തനങ്ങൾ നടന്നുവെങ്കിലും, ഫാ. കെ. കെ. പുന്നൂസിന്റെ (സ്തേഫാനോസ് മാർ തേവോദോസ്യോസ്) ഭരണകാലത്തു് രാജാവിൽനിന്ന് സ്ഥലം സൗജന്യമായി ലഭിക്കുകയും പള്ളിയുടെ പണി നടത്തുകയും ചെയ്തു. 1967–ൽ മലബാർ ഇടവകയുടെ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലിത്താ പുതിയപള്ളിയുടെ കൂദാശ കർമ്മം നടത്തിയപ്പോൾ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക്, ഇൻഡ്യയിലെ ക്രൈസ്തവ സമൂഹത്തിന് തന്നെ ആദ്യമായി അറബിനാട്ടിൽ ഒരു ദേവാലയം കൂദാശ ചെയ്യപ്പെടുകയായിരുന്നു.

റവ. ഫാ. ജോർജു കുര്യൻ, റവ. ഫാ. കെ. എ. ജോർജ്, റവ. ഫാ. റ്റി. എം ജോർജ്, റവ. ഫാ. സി. സി. ഗീവറുഗീസ്, റവ. ഫാ. എം. റ്റി. ഈശോ, റവ. ഫാ. ജോസഫ് മങ്കിടി, റവ. ഫാ. എം. എം പീറ്റർ, റവ. ഫാ. ജോസഫ് കളപ്പുരയിൽ, റവ. ഫാ. യൗനാൻ മുളമൂട്ടിൽ എന്നിവർ ഇടവകയുടെ ഭരണ സാരഥ്യം വഹിച്ച് ഇടവകയെ ധന്യരാക്കിയവരിൽപെടുന്നു. ഗീവറുഗീസ് മാർ ദീയസ്കോറോസ്, സ്തേഫാനോസ് മാർ തേവോദോസ്യോസ് എന്നീ മെത്രാപ്പോലിത്തമാർ വികാരിമാരായിരുന്ന കാലഘട്ടം ഇന്നു ബഹറിനിൽ ഇതര ക്രൈസ്തവ സമൂഹം ഉൾപ്പുളകത്തോടെ സ്മരിക്കുന്നു.

# 24—ാം ഓർമ്മപെരുനാൾ
## ജനുവരി 3—ന് ആഘോഷിച്ചു



**Inserted by:** **A FIRM BELIEVER**
**TAMPA, U. S. A.**

## ഓർത്തഡോക്സ് സഭയ്ക്ക് ബഹറിൻ രാജാവിന്റെ പ്രശംസ

ബഹറിൻ: അഖിലലോക സഭാ കൗൺസിൽ അദ്ധ്യക്ഷനും, ഡൽഹി ഭദ്രാസന മെത്രാസന മെത്രാപ്പോലീത്തായുമായ പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനി ബഹറിനിലെ രാജാവ് ഷെയ്ക് ഇസാബിൻ സൽമാൻ അൽഖലീഫയെ സന്ദർശിക്കുകയുണ്ടായി. ഇവർ തമ്മിൽ നടന്ന ഹൃസ്വമായ കൂടിക്കാഴ്ചയിൽ ബഹറിനിലെ ഭാരത സ്ഥാനപതി എം. പി. മുരളീധരമേനോനും സന്നിഹിതനായിരുന്നു. ഓർത്തഡോക്സ് സഭയുടെ പ്രവർത്തനങ്ങളെ പ്രശംസിച്ച രാജാവ് ബഹറിൻ പള്ളിയുടെ രജതജൂബിലി ആഘോഷങ്ങൾക്ക് ആശംസകൾ അർപ്പിച്ചു. അമീറിനോടുള്ള ക്രൈസ്തവസമൂഹത്തിന്റെ നന്ദി ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അറിയിക്കുകയും സഭയുടെ വകയായി പാരിതോഷികം നൽകുകയും ചെയ്തു.

### സൗജന്യ മെഡിക്കൽ ക്യാമ്പ്

ഹൈറേഞ്ചിൽ കരുണാപുരം സെ. തോമസ് ഓർത്തഡോക്സ് പള്ളിയിലെ യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നവംബർ 29-ാം തീയതി ഞായറാഴ്ച ഒരു സൗജന്യ മെഡിക്കൽ ക്യാമ്പ് നടത്തി. അമേരിക്കയിലെ നമ്മുടെ സഭാംഗങ്ങളെയും മററും ചേർത്ത് ബ. കെ. സി. മാത്യുസച്ചൻ രൂപവൽക്കരിച്ച ഇൻഡ്യ എയിഡ് സൊസൈററിയാണ് ഇതിന് ധനസഹായം ചെയ്തത്. ഇടുക്കി ഓർത്തഡോക്സ് മെഡിക്കൽ സെൻററിലെ ഡോ. പി. മത്തായി B. Sc. M. B. B. S. D. C. H.-ന്റെ നേതൃത്വത്തിലാണ് ക്യാമ്പ് നടത്തിയത്.

## ഇടുക്കി ഓർത്തഡോക്സ് മെഡിക്കൽ സെൻറർ

ഇടുക്കി മെത്രാസനത്തിന്റെ ആഭിമുഖ്യത്തിൽ ചികിത്സാസൗകര്യങ്ങളൊന്നുമില്ലാത്ത നെററിത്തൊഴു എന്ന സ്ഥലത്ത് കഴിഞ്ഞ മെയ് മാസം ആരംഭിച്ച ഇടുക്കി ഓർത്തഡോക്സ് മെഡിക്കൽ സെൻററിന്റെ വികസനപ്രവർത്തനപരിപാടി ഉടനെ ആരംഭിക്കേണ്ടിയിരിക്കുന്നു.

അമേരിക്കയിൽ നിന്നും മററുമായി ലഭിച്ച സംഭാവനകൊണ്ട് വാട്ടർസപ്ലൈക്കുള്ള ക്രമീകരണങ്ങൾ ചെയ്യുകയും ഡോക്ടർക്കുള്ള വീട് പണിയുകയും സ്ഥലത്തെ പള്ളിവക കെട്ടിടം ചില ക്രമീകരണങ്ങൾ ചെയ്ത് ആശുപത്രിയായി ഉപയോഗിക്കയുമാണ് ചെയ്തുകൊണ്ടിരിക്കുന്നത്. പ്രസവകേസുകൾ എടുക്കുന്നതിന് ഇപ്പോൾ സൗകര്യമില്ല. അതിന് ഒരു കെട്ടിടം ഉടനെ ഉണ്ടാകേണ്ടിയിരിക്കുന്നു. ലേബർ റൂം, ഓപ്പറേഷൻ തീയററർ, വാർഡ് മുതലായവ ചേർന്ന് ഒരു ചെറിയ കെട്ടിടം ഉണ്ടാക്കുന്നതിനും ഗൈനക്കോളജിസ്റ്റിനുള്ള വീട് പണിയുന്നതിനും മററും ഉദ്ദേശം പന്ത്രണ്ട് ലക്ഷം രൂപാ വേണ്ടിയിരിക്കുന്നു. വെറേറണിററി വർഡിനായി ദ്രുപായ് പള്ളിക്കാർ തന്ന ഒന്നര ലക്ഷം രൂപാ മാത്രമേ കൈവശമുള്ളു. അതിനാൽ സന്മനസ്സുള്ളവർ ഉദാരമായ സംഭാവനകൾ നൽകി സഹായിക്കണമെന്ന് താല്പര്യപ്പെടുന്നു.

സംഭാവനകൾ മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ ഗത്സീമോൻ, ചക്കുപള്ളം, കുമളി-685509 എന്നമേൽവിലാസത്തിൽ അയച്ചുതരേണ്ടതാണ്.

### സെ. ഗ്രീഗോറിയോസ് മിഷൻ കേന്ദ്രം

വാഷിംഗ്ഡൻ സ്റ്റേററിൽ സ്പോക്കെയിൻ എന്ന സ്ഥലത്ത് 25 അമേരിക്കൻ കുടുംബങ്ങൾ ഓർത്തഡോക്സ് സഭയിൽ ചേരുകയും അവിടെ ഒരു മിഷൻ പ്രവർത്തനം ആരംഭിക്കുകയും ചെയ്തു. അതിന്റെ ചുമതല വഹിക്കുന്നതിന് ഓർത്തഡോക്സ് സഭയിൽ ചേർന്ന് വൈദികനായ ഫാ. ഹാച്ചറെ ഇടവക മെത്രാപ്പോലീത്താ ഡോ. തോമസ് മാർ മക്കാറിയോസ് നിയമിച്ചു. ഈ മിഷന്റെ ഒരു ശാഖ ഇഡാഹോ സ്റ്റേററിൽ ആരംഭിച്ചു. അവിടെ സ്ഥാപിച്ച പള്ളിയുടെ കൂദാശ മക്കാറിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. മിഷ്യന്റെ ചുമതല വഹിക്കുന്ന ഫാ. ഹാച്ചർ ഇടവക മെത്രാപ്പോലീത്തായു, ഒന്നിച്ച് ഡിസംബർ പ. ബാവാ തിരുമേനിയെ സന്ദർശിച്ചശേഷം തിരിച്ചുപോയി.

### കൺവൻഷൻ

മരത്തംകോട്ട് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ മരത്തംകോട്ട് പള്ളിയിൽവെച്ച് കൺവൻഷൻ യോഗങ്ങൾ നടത്തി. ഫാ. കുറിയാക്കോസ് തണ്ണിക്കോട്ട്, ഫാ. സോളമൻ O. I. C. വികാരി ഫാ. ജോസഫ് തോലത്ത്, ഡീക്കൻ സണ്ണി ചാക്കോ എന്നിവർ പ്രസംഗിച്ചു. തുടർന്ന് മർത്തമറിയം സമാജത്തിന്റെ ആഭിമുഖ്യത്തിൽ നടത്തിയ ധ്യാനയോഗത്തിന് ഫാ. കുറിയാക്കോസ് തണ്ണിക്കോട്ട് നേതൃത്വം നല്കി.

### സണ്ടേസ്കൂൾ കോൺഫ്രൻസ്

കുന്നംകുളം ഡിസ്ട്രിക്ററിന്റെ സണ്ടേസ്കൂൾ കോൺഫ്രൻസ് മരത്തംകോട്ട് മാർ ഗ്രീഗോറി

യോസ് ഓർത്തഡോക്സ് പള്ളിയിൽവെച്ച് ജനവരി 10–ാംന് നടന്നു. സണ്ടേസ്കൂൾ ഡയറക്ടർ പി. വി. ജോബ്, ഡിസ്ട്രിക്റ്റ് ഇൻസ്പെക്ടർ ററി. എം. വർഗ്ഗീസ്, മരത്തംകോട്ട് പള്ളി വികാരി ഫാദർ ജോസഫ് തോലത്ത് എന്നിവർ നേതൃത്വം നൽകി.

## ഡേവിഡ്സൺ മെമ്മോറിയൽ ഹോസ്പിററൽ ഉത്ഘാടനം ചെയ്തു

കുന്നംകുളത്തടുത്ത് കോട്ടപ്പടിയിൽ ചെമ്മണ്ണൂർ ഡേവിഡ്സൺ ഹോസ്പിററലിൻെറ ഉത്ഘാടനം 1988 ഡിസംബർ 8-ാം തീയതി ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. ഉത്ഘാടന സമ്മേളനത്തിൽ കുന്നംകുളം ഭദ്രാസനാധിപൻ പൗലൂസ് മാർ മിലീത്തിയോസ് എപ്പിസ്ക്കോപ്പാ ആദ്ധ്യക്ഷം വഹിച്ചു. ഫാ. ആൻറണി മേച്ചേരി, ഡോ. പത്മനാഭൻ, ഡോ. മഹമ്മദാലി, ഫാ. മത്തായി പനയ്ക്കൽ, എന്നിവർ ആശംസാ പ്രസംഗം നടത്തി. അഡ്വ. പി.സി. മാത്യൂ സ്വാഗതവും സിസ്ററർ സൂസന്ന കൃതജ്ഞതയും പറഞ്ഞു. ആസ്പത്രിയുടെ കൂദാശയും ആസ്പത്രി ചാപ്പലിൻെറ പ്രതിഷ്ഠയും മിലീത്തിയോസ് തിരുമേനി നിർവ്വഹിച്ചു.

മി. സി. ഇയ്യാക്കവിൻെറ ഏക മകൻ 25–ാം വയസ്സിൽ 1979 ഡി. 8–ാം തീയതി മരണമടഞ്ഞ ഡേവീഡ്സണ്ണിൻെറ മെമ്മോറിയലായി 50 ലക്ഷം രൂപാ ചെലവുചെയ്ത് മി. ഇയ്യാക്ക പണികഴിപ്പിച്ചതാണ് ഈ ആസ്പത്രി. ആസ്പത്രിയുടെ ട്രസ്ററി മി. ഇയ്യാക്കവാണ്. പുതുപ്പാടി സെ. പോംസ് കോൺവൻറ് സുപ്പീരിയർക്കായിരിക്കും മി. ഇയ്യാക്കവിൻെറ കാലശേഷം ട്രസ്റ്റി സ്ഥാനം ലഭിക്കുന്നത്. ചെമ്മണ്ണൂർ ഡേവിഡ്സൺ മെമ്മോറിയൽ ട്രസ്ററുവകയായിട്ടാണ് ആസ്പത്രി നടത്തപ്പെടുന്നത്. മുക്കാൽ ഏക്കർ സ്ഥലവും മൂന്നു നിലയിൽ മനോഹരമായി പണികഴിപ്പിച്ചിട്ടുള്ള കെട്ടിടങ്ങളും എല്ലാ ആധുനീക സജ്ജീകരണങ്ങളും ഉള്ളതാണ് ഈ ആസ്പത്രി.

## വിദ്യാർത്ഥിപ്രസ്ഥാനം 79–ാ മതു വാർഷികം

ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിൻെറ 79–ാ മതു വാർഷീക കോൺഫ്രൻസ് കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽവച്ച് ഡിസം. 29 മുതൽ ജനവരി ഒന്നു വരെ നടത്തി. ഡിസംബർ 29–ാം തീയതി പ്രസ്ഥാനം പ്രസിഡൻറ് ഡോ. പീലിപ്പോസ് മാർ തേയോഫീലോസ് മെത്രാപ്പോലീത്താ കോൺഫറൻസ് ഉൽഘാടനം ചെയ്തു. ''തൻെറ സ്വരൂപത്തിലും സാദൃശ്യത്തിലും'' എന്നതായിരുന്നു പ്രധാന ചിന്താവിഷയം. ഇതേപ്പററി ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ മൂന്നു ക്ലാസുകളെടുത്തു. നിയുക്ത കാതോലിക്കാ മത്യൂസ് മാർ കൂറീലോസ് തിരുമേനി ധ്യാനപ്രസംഗം നടത്തി. റവ. ഡോ. വി. പി. വർഗീസ് ഡീക്കൻ ജോൺ മാത്യൂസ് എന്നിവർ ബൈബിൾ ക്ളാസ്സെടുത്തു. ജനവരി 1–ാം തീയതി പ. കാതോലിക്കാബാവാ തിരുമേനി നവവത്സരാശംസകൾ നേർന്നുകൊണ്ട് വിദ്യാർത്ഥികളെ അഭിസംബോധന ചെയ്തു. 450 വിദ്യാർത്ഥികൾ ക്യാമ്പിൽ സംബന്ധിച്ചു. (കോൺഫറൻസ് സംബന്ധിച്ച അവലോകനം അടുത്തലക്കത്തിൽ)

## അമേരിക്കയിൽ ഭദ്രാസനകേന്ദ്രം കൂദാശ ചെയ്തു

അമേരിക്കൻ ഭദ്രാസനത്തിൻെറ കേന്ദ്ര ഓഫീസ് കെട്ടിടം കോട്ടയം ഭദ്രാസനാധിപൻ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ഇടവക മെത്രാപ്പോലീത്താ ഡോ. തോമസ് മാർ മക്കാറിയോസിൻെറ സഹകരണത്തിൽ കൂദാശ ചെയ്തു. അമേരിക്കൻ ഭദ്രാസനത്തിനു സ്ഥിരമായ ഒരു സ്ഥാനം വേറെ ഉണ്ടാകുന്നതുവരെ ബഫലോയിൽ അമേരിക്കയിലെ എപ്പിസ്ക്കോപ്പൽ ഡയോസിഷൻ സെൻററിനോടടുത്തുള്ള മൂന്നുനില കെട്ടിടം ഭദ്രാ

പത്രാധിപർക്കുള്ള കത്ത്:

# മലങ്കര നസ്രാണികളും ജാതിത്തലവൻമാരും

## ശ്രദ്ധേയമായ ഒരു ലേഖന പരമ്പര

വന്ദ്യനായ പത്രാധിപർക്ക്,

'മലങ്കര സഭ'യിൽ ശ്രീ. ജേക്കബ് തോമസ് നടുവിലേക്കര എഴുതുന്ന ''മലങ്കര നസ്രാണികളും ജാതിത്തലവന്മാരും'' എന്ന ലേഖന പരമ്പര ശ്രദ്ധാപൂർവ്വം വായിക്കുന്നവരിലൊരാളാണു ഞാൻ. മലങ്കരസഭാചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ വെളിച്ചത്തു കൊണ്ടുവരുന്നതിന് അദ്ദേഹം കാട്ടുന്ന പരിശ്രമങ്ങൾ ഈ ലേഖനങ്ങളിൽ പ്രകടമാണ്. ഇക്കാര്യത്തിൽ ലേഖകൻ അങ്ങേയററം അഭിനന്ദനം അർഹിക്കുന്നു. ധീരചിത്തനും, ത്യാഗധനനും, സ്വാതന്ത്ര്യപ്രേമിയും ആയ ഒന്നാം മാർത്തോമ്മായെക്കുറിച്ച് കൂടുതൽ പഠിക്കുവാൻ ഈ ലേഖന പരമ്പര വളരെ സഹായകമാണ്. വ്യക്തിപരമായി പറഞ്ഞാൽ ഇക്കാര്യത്തിൽ ഞാൻ ശ്രീ ജേക്കബ് തോമസിനോടു കടപ്പെട്ടിരിക്കുന്നുവെന്ന് നന്ദിപൂർവ്വം പറയട്ടെ. കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ ഐതിഹ്യമാല പോലെ രസകരമായി വായിച്ചു പോകേണ്ടതല്ലല്ലോ ചരിത്രലേഖനങ്ങൾ. ചരിത്രത്തോട്—പ്രത്യേകിച്ചും സഭാചരിത്രത്തോട്—ആഭിമുഖ്യം ഉള്ളവർക്കേ കൂടുതലും ഈ ലേഖനങ്ങൾ ആസ്വാദനീയമായിത്തീരുകയുള്ളൂ. ലേഖകന്റെ അഭിപ്രായങ്ങളിൽ പലതിനോടും വിയോജിക്കുന്നവർ പോലും സഭാചരിത്രരംഗത്ത് അദ്ദേഹം സ്വന്തനിലയിൽ നടത്തുന്ന ഗവേഷണ പഠനങ്ങളെ മുക്തകണ്ഠം വാഴ്ത്താതിരിക്കയില്ല. ഫലപ്രദമായ രീതിയിൽ അദ്ദേഹത്തിന്റെ ഗവേഷണം തുടർന്നുകൊണ്ടുപോകുന്നതിന് മലങ്കര സഭാ നേതൃത്വം വേണ്ട പ്രോത്സാഹനം നൽകുന്നത് അഭികാമ്യമായിരിക്കും.

ജാത്യാഭിമാനം ഈ ലേഖനപരമ്പരയിലുടനീളം കത്തിനില്ക്കുന്നതു കാണാം. ചരിത്രസത്യങ്ങൾ കലർപ്പില്ലാതെ അവതരിപ്പിക്കുന്നതിനുള്ള തീക്ഷ്ണതയാവാം ഇതിനു കാരണം. ക്രിസ്തുയേശുവിന്റെ രക്തത്താൽ വീണ്ടെടുക്കപ്പെട്ട എന്നതിനെക്കാൾ ഏതെല്ലാം രാജാക്കന്മാർക്കും ഇടപ്രഭുക്കന്മാർക്കും വേണ്ടി തങ്ങളുടെ പൂർവ്വികർ ചോരപ്പുഴ ഒഴുക്കി എന്നതിലാണ് നസ്രാണികൾ അധിക പങ്കും അഭിമാനിക്കുന്നത്. 'അന്ധമായ ജാത്യാഭിമാനം' ഒരു യഥാർത്ഥ ക്രിസ്ത്യാനിക്കു ഭൂഷണമല്ലായെന്ന് ഞാൻ ഉറച്ചു വിശ്വസിക്കുന്നു. കാൽവരിക്കുരിശിന്റെ മുമ്പിൽ 'പൂണൂൽ' എത്ര നിഷ്പ്രഭം. മാമ്മോദീസാ കൊണ്ട് വീണ്ടും ജനനം പ്രാപിച്ച എല്ലാ ക്രിസ്ത്യാനികളും 'ദ്വിജ'ന്മാരാണ്. അങ്ങനെയെങ്കിൽ എല്ലാ ക്രിസ്ത്യാനികളും 'ബ്രാഹ്മണർ' തന്നെ. പൂണൂലിനു പകരം ജയത്തിന്റെ സ്ലീബാ അണിഞ്ഞ 'ബ്രാഹ്മണർ' സഭാസ്വാതന്ത്ര്യത്തിനു വേണ്ടി ധീരം ധീരം പോരാടിയ ഒന്നാം മാർത്തോമ്മായെപ്പോലുള്ള പിതാക്കന്മാരുടെ കഥകൾ, ചരിത്രസത്യങ്ങളുടെ എല്ലാറപ്പോടെ അവതരിപ്പിക്കുന്ന ശ്രീ. ജേക്കബ് തോമസിന് എല്ലാ ഭാവുകങ്ങളും നേരുന്നു.

**ജോയൻ കുമരകം, ന്യൂയോർക്ക്**

---

സനകേന്ദ്രമായിരിക്കും. ഇതിന്റെ ഒന്നാം നില സ്വീകരണമുറിക്കും സിററൗട്ടിനും രണ്ടാം നില മെത്രാപ്പോലീത്തായുടെയും സെക്രട്ടറിയുടെയും അതിഥികളുടെയും മററും താമസത്തിനുള്ള മുറികൾക്കും മൂന്നാം നില ഓഫീസ്, ലൈബ്രറി മുതലായവയ്ക്കുമായി വേർതിരിച്ചിരിക്കുകയാണ്.

### യാത്രയയപ്പ്

അമ്പതു വർഷക്കാലം മണ്ണൂർ സെ. മേരീസ് ഓർത്തഡോക്സ് പള്ളിയുടെ വികാരിയായിരുന്ന് സ്തുത്യർഹമായി സേവനത്തിനുശേഷം റിട്ടയർ ചെയ്ത ഫാ. കെ. ഗീവർഗീസിന് (അഞ്ചൽ അച്ചൻ) ഇടവകാംഗങ്ങൾ ഹൃദ്യമായ യാത്രയയപ്പു നൽകി. ഇടവക മെത്രാപ്പോലീത്താ ഗീവർഗീസ് മാർ ദീയസ്കോറോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ ഫാ. കെ. കെ. തോമസ്, ഫാ. തോമസ് ററി. വർഗീസ്, ജി. പാപ്പച്ചൻ, രാജൻ, തോമസ് പണിക്കർ എന്നിവർ പ്രസംഗിച്ചു. ചാക്കോച്ചൻ കൃതജ്ഞത പറഞ്ഞു.

### ഏകദിന സമ്മേളനം.

അഞ്ചൽ ഗ്രൂപ്പ് മർത്തമറിയം വനിതാ ബാലികാസമാജാംഗങ്ങളുടെ ഏകദിന സമ്മേളനം തുമ്പോട് മാർ കുറിയാക്കോസ് ഓർത്തഡോക്സ് പള്ളിയിൽ ഡിസംബർ 6–നു നടന്നു. വി. കുർബ്ബാനയ്ക്കുശേഷം ഫാ. കെ. കെ. തോമസ് ''വേദപുസ്തകത്തിലെ സ്ത്രീകൾ'' എന്ന വിഷയത്തെ ആസ്പദമാക്കി ക്ലാസ്സ് എടുത്തു. പൊതു സമ്മേളനത്തിൽ ഇടവകവികാരി ഫാ. കെ. കെ. തോമസ് അദ്ധ്യക്ഷനായിരുന്നു. എസ്. അന്നമ്മ, സി. മേരിക്കുട്ടി എന്നിവർ പ്രസംഗിച്ചു. മിനി സ്വാഗതവും ഗ്രൂപ്പ് സെക്രട്ടറി അന്നമ്മ കൃതജ്ഞതയും പറഞ്ഞു.

### സമൂഹ ഉപവാസവും പ്രാർത്ഥനാ യോഗങ്ങളും (മൂന്നു നോമ്പു ദിനങ്ങളിൽ)

കോട്ടയം ഭദ്രാസനത്തിൽപ്പെട്ട കുഴിമററം സെ. ജോർജ് ഓർത്തഡോക്സ് ഇടവകയുടെയും ഇമാം സുവാർത്താ മിഷന്റെയും സംയുക്താഭിമുഖ്യത്തിൽ മൂന്നു നോമ്പു ദിനങ്ങളായ ജനുവരി 25, 26, 27 തീയതികളിൽ കുഴിമററം പള്ളിയിൽവച്ച് സമൂഹ ഉപവാസവും പ്രാർത്ഥനായോഗങ്ങളും നടത്തുന്നതാണ്. 25–ാം തീയതി പ്രഭാതത്തിൽ ആരംഭിച്ച് 27–ാം തീയതി ഒരു മണിക്ക് വി. കുർബ്ബാനയോടെ അവസാനിപ്പിക്കുന്ന പ്രാർത്ഥനായോഗങ്ങളാണ് സംഘടിപ്പിച്ചിരിക്കുന്നത്. സർ പോൾസിനി രാജ് മുഹമ്മദ്, വെരി. റവ. സി. പി. ജോർജ് കോറെപ്പിസ്കോപ്പാ, ഫാ. എം. സി. ജോർജ്, വികാരി ഫാ. ഈ. കെ. ജോർജ് ഇഞ്ചക്കാട്ട്, ഫാ. സഖറിയാ പണിക്കശ്ശേരി, ഫാ. ജോസ് പെരുമററം തുടങ്ങിയവർ ധ്യാന

നങ്ങാംക്ക നേതൃത്വം നൽകും. ദിവസവും പകൽ 9 മണി മുതൽ ധ്യാനയോഗങ്ങൾ ആരംഭിക്കും.

## വാകത്താനം സുവാർത്താഗിരി സിറിയൻ കൺവൻഷൻ.

1988 ഫെബ്രുവരി 7 ഞായർ മുതൽ 14 ഞായർ വരെ വാകത്താനം സുവാർത്താഗിരിയിലെ ക്രിസ്ത്യൻ സെൻററിൽ സവിശേഷയോഗങ്ങൾ നടത്തപ്പെടുന്നതാണ്. ദിവസവും രാവിലെ 8.30ന് വി. കുർബ്ബാനയും തുടർന്ന് 10 മുതൽ 2 മണിവരെ ധ്യാനയോഗങ്ങളും; വൈകുന്നേരം 6 മുതൽ 8.30 മണി വരെ പ്രസംഗയോഗങ്ങളും ഉണ്ടായിരിക്കും. 7-ാം തീയതി വൈകുന്നേരം പ. കാതോലിക്കാബാവാ യോഗം ഉത്ഘാടനം ചെയ്യുന്നതാണ്. സഭയിലെ മേല്പട്ടക്കാരും പട്ടക്കാരും സവിശേഷ പ്രസംഗകരും യോഗങ്ങളിൽ സംബന്ധിക്കുന്നതുമാണ്.

## കത്തീഡ്രലായി ഉയർത്തി പാമ്പാടി വലിയപള്ളി

കോട്ടയം ഭദ്രാസനത്തിലെ പുരാതന ദേവാലയങ്ങളിലൊന്നായ പാമ്പാടി മാർ യൂഹാനോൻ വലിയ പള്ളി മലങ്കരമെത്രാപ്പോലീത്തായുടെ കത്തീഡ്രലായി പ. കാതോലിക്കാബാവാ പ്രഖ്യാപിച്ചു. പള്ളി വികാരിയും സഭാമാനേജിംഗ് കമ്മററി മെമ്പറുമായ പാമ്പാടിക്കണ്ടത്തിൽ ഫാ. പി. കെ. ഗീവറുഗീസിന് കോർ എപ്പിസ്ക്കോപ്പാസ്ഥാനം നൽകിയതിനെ തുടർന്നാണ് പ.ബാവാ തിരുമനസ്സുകൊണ്ട് ടി പള്ളി കത്തീഡ്രലായി പ്രഖ്യാപിച്ചത്. ഇതു സംബന്ധിച്ച കല്പന പാമ്പാടി അരമന മാനേജർ പി. സി. യോഹന്നാൻ റമ്പാൻ വായിച്ചു.

## യുവജനസമാജം കലാമത്സരം

ഉമയാററുകര സെ. തോമസ് യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ കതിരവട്ടത്ത് തോമസ് വർഗീസ് മെമ്മോറിയൽ എവറോളിംഗ് ട്രോഫിക്കും തോട്ടത്തിൽ റവ. ഫാ. ഗീവർഗീസ് കത്തനാർ മെമ്മോറിയൽ എവർറോളിംഗ് ഷീൽഡിനും വേണ്ടി ചെങ്ങന്നൂർ ഭദ്രാസന അടിസ്ഥാനത്തിൽ നടത്തിയ കലാമത്സരത്തിൽ ഒന്നാം സ്ഥാനം ഇടനാട് സെ. മേരീസ് യുവജന പ്രസ്ഥാനവും, രണ്ടാം സ്ഥാനം തോട്ടപ്പുഴ എം. ജി. എം. യുവജനപ്രസ്ഥാനവും കരസ്ഥമാക്കി. പ്രൊഫസർ ഏബ്രഹാം തലവടി ക്വിസ് മത്സരം നടത്തി.

ചെങ്ങന്നൂർ ഭദ്രാസന യുവജനപ്രസ്ഥാനം ജോയിന്റ് സെക്രട്ടറി ഗീവർഗീസ് ജോണിന്റെ അദ്ധ്യക്ഷതയിൽ കൂടിയ സമാപന സമ്മേളനത്തിൽ വർഗീസ് മാത്യു, ഈപ്പൻ കുര്യൻ, പി. വി. സഖറിയാ എന്നിവർ ആശംസാ പ്രസംഗം നടത്തി. എ. സി. വർഗീസ് സ്വാഗതവും റെനി കല്ലിശ്ശേരി കൃതജ്ഞതയും പറഞ്ഞു. വിജയികൾക്കുള്ള സമ്മാനദാനം ഡിസംബർ 20-ാം തീയതി ഉമയാററുകര പള്ളി പാരീഷ്ഹാളിന്റെ ഉത്ഘാടനത്തോടനുബന്ധിച്ച് ചേർന്ന പൊതു സമ്മേളനത്തിൽ വച്ച് പ. ബാവാതിരുമേനി നിർവ്വഹിച്ചു.

## കോറെപ്പിസ്ക്കോപ്പാ സ്ഥാനം നൽകി.

വാഴൂർ സെ. പോൾസ് ഹൈസ്കൂൾ ഹെഡ്മാസ്റ്റർ സി. എം. ജോൺ കത്തനാർക്ക് നീലിമംഗലം മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് കാതോലിക്കേററ് സെൻററിൽ വച്ചും വാകത്താനത്ത് മൈലക്കൽ മർക്കോസ് കത്തനാർക്കും പന്തളം കല്ലിനാൽ തോമസ് കത്തനാർക്കും ദേവലോകം അരമന ചാപ്പലിൽവച്ചും, പുതുപ്പള്ളി പാറയ്ക്കൽ കുറിയാക്കോസ് കത്തനാർക്ക് മീനടം സെ. ജോൺസ് പള്ളിയിൽ വച്ചും കുമരകത്ത് ഒരുവട്ടിത്തറ ഏബ്രഹാം കത്തനാർക്ക് കുമരകം സെ. ജോൺസ് പള്ളിയിൽ വച്ചും വാകത്താനത്ത് പള്ളിയടിയിൽ പീലിപ്പോസ് കത്തനാർക്ക് വാകത്താനം വലിയ പള്ളിയിൽ വച്ചും പുത്തൻകാവ് പറമ്പിൽ ജോർജ് കത്തനാർക്ക് കൊഴുവല്ലൂർ പള്ളിയിൽവച്ചും പ. കാതോലിക്കാബാവാ കോറെപ്പിസ്കോപ്പാസ്ഥാനം നൽകി.

## മലങ്കര മംഗളമഞ്ജരി

പരിശുദ്ധ ബാവാ തിരുമേനിയുടെ 80-ാം ജന്മദിന സ്മരണിക. ഡമ്മി 1/4. 300-ൽ പരം പേജുകൾ. വർണ്ണചിത്രങ്ങൾ എല്ലാ പള്ളികളിലും ഭവനങ്ങളിലും സൂക്ഷിക്കേണ്ട അമൂല്യസ്മരണിക. വില Rs. 30/- M. O. ചെയ്താൽ ഒരു കോപ്പി തപാലിൽ അയച്ചുതരുന്നതാണ്. 5 കോപ്പിക്ക Rs. 125/- M. O. ചെയ്യുക. തപാൽ ചെലവ് സൗജന്യം.

## ചരിത്രോപഹാരം

മലങ്കര മംഗളമഞ്ജരി ചരിത്രോപഹാരത്തിൽ എല്ലാ വൈദിക മേലദ്ധ്യക്ഷന്മാരുടെയും സഭാനേതാക്കന്മാരുടെയും ലഘുജീവചരിത്രക്കുറിപ്പുകൾ. സഭാപിതാക്കന്മാരെയും നേതാക്കന്മാരെയും കുറിച്ച് പഠിക്കുവാൻ സഹായകരമായ ഏകപ്രസിദ്ധീകരണം. ഒട്ടനവധി വർണ്ണചിത്രങ്ങൾ. തയ്യാറാക്കിയത് പ്രൊഫ. സി. ജെ. മണ്ണുമ്മൂട്, ജയിംസ് പാമ്പാടി. വില 10 രൂപാ. രജിസ്റ്റർ ചെയ്തയയ്ക്കാൻ 15 രൂപാ അയയ്ക്കുക. 10 കോപ്പികൾക്ക് 80 രൂപാ M. O. ചെയ്യുക. അശ്വതിപ്രസ്സ്, മണർകാട്ട്, കോട്ടയം, കേരളാ, ഇൻഡ്യാ 686019.

# നവവത്സര ഗാനം

വന്നല്ലോ, വന്നല്ലോ, പൊൻപുലരി
വന്നല്ലോ, വന്നല്ലോ, നൽപുലരി
പുത്തൻ പരിമളം പേറിക്കൊണ്ട്
വന്നല്ലോ, വന്നല്ലോ, പൊൻപുലരി.

അനുപമ സുന്ദര സൂനങ്ങളാൽ
കമനീയ ലോല നികുഞ്ജങ്ങളും
മധുരിമയേറുന്ന നാദത്തോടെ
കുയിലുകൾ ഗാനമുതിർത്തിടുന്നു
കുയിലുകൾ ഗാനമുതിർത്തീടുന്നു.

**ഫാ. ജോർജ്ജ് കളീക്കൽ, തിരുവല്ല**

ഇന്നലെ പൊയ്പ്പോയ വത്സരങ്ങൾ
നാളെയിനി വന്നുചേരുകില്ല
ഇന്നുവന്നെത്തിയ നല്ലദിനം
നന്മ തന്നാരംഭമാക്കിടുവിൻ
നന്മ തന്നാരംഭമാക്കിടുവിൻ.

പിമ്പിൽ നടന്ന വഴികളല്ലാ
മുമ്പിൽ നാം കാണ്മതെന്നോർത്തിടേണം
പുത്തൻപുലരി തെളിഞ്ഞുവന്നാൽ
കർത്തൻെറ കൈ പിടിച്ചീടണം നാം
കർത്തൻെറ കൈ പിടിച്ചീടണം നാം.

നിശ്ചയമില്ലാത്ത പുതുവത്സരം
അന്ധകാരം താനെന്നോർത്തിടുമ്പോൾ
വെള്ളിവെളിച്ചമോ കൂട്ടുകാരോ
അല്ല, വേണ്ടുന്നതു കർത്തനത്രെ
അല്ല, വേണ്ടുന്നതു കർത്തനത്രെ.

## ബൈബിൾ പഠനം

അസോസ്യേഷൻ സംബന്ധിച്ച വിശദവിവരങ്ങളും ചിത്രങ്ങളും പ്രസിദ്ധീകരിക്കേണ്ടിവന്നതിനാൽ ഈ ലക്കത്തിൽ ബൈബിൾ പഠനം ചേർക്കുന്നതിന് സാധിച്ചില്ല. അടുത്തലക്കം മുതൽ ക്രമമായി പ്രസിദ്ധപ്പെടുത്തുന്നതാണ്.

ഫിലോമോൻെറ മറുപടി അയയ്ക്കുന്നതു മാർച്ച് 31 വരെ നീട്ടിയിട്ടുണ്ട്.

## റമ്പാൻ ബർശൈനൊ കോറെപ്പിസ്കോപ്പാ



പ. ബാവാ തിരുമേനിയിൽനിന്ന് റമ്പാൻ സ്ഥാനം സ്വീകരിച്ച ഫാ. പി. എം. ജോർജ് കോറെപ്പിസ്കോപ്പാ. ഇദ്ദേഹത്തെ പ. ബാവാ തിരുമേനി ഓതറ ദയറാ സുപ്പീരിയറായി നിയമിച്ചു.

## വൈവാഹികം

കുവൈററിൽ 12 വർഷമായി ഗവർമെൻറിൽ സേവനം അനുഷ്ഠിക്കുന്ന മാതാപിതാക്കന്മാരുടെ 20 വയസ്സുള്ളതും (162 c. m. ഉയരം) പ്രീഡിഗ്രിയും (convent educated) കമ്പ്യൂട്ടറിൽ ഡിപ്ലോമായും, മാതാപിതാക്കന്മാരോടൊപ്പം കുവൈററിൽ കഴിയുന്ന മകളുടെ വിവാഹത്തിന് സൽസ്വഭാവിയും അനുയോജ്യരായ (Preferably professionally qualified) ഓർത്തഡോക്സ് യുവാക്കളുടെ മാതാപിതാക്കളിൽ നിന്നും വിവാഹാലോചന ക്ഷണിച്ചുകൊള്ളുന്നു.

5 വർഷത്തേക്ക് അതായതു് 1992–വരെ കുവൈററിൽ നിയമാനുസൃതം താമസിക്കുന്നതിനുള്ള Valid residence ഉണ്ട്.

കൂടുതൽ വിവരങ്ങൾക്ക് Box No. 137. C/o Malankara Sabha, Kottayam-38 OR P. O. Box 4993, 22050, Salmiya, Kuwait.

## ദിവ്യബോധനം നാഗാലാൻറ് യൂണിററ് ഉത്ഘാടനം.

ദീമപ്പൂർ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ വികാരി ഫാ. ററി. എസ്. മത്തായിയുടെ അദ്ധ്യക്ഷതയിൽ കൂടിയ മീററിംഗിൽ അഭിവന്ദ്യ സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ റവ. ഡോ. ജേക്കബ് കുര്യൻ എഴുതിയ "സാക്ഷികളുടെ സമൂഹം എന്ന പുസ്തകം മി. കോര കരുവിളയ്ക്ക് നൽകികൊണ്ട് ദിവ്യബോധനം നാഗാലാൻറ് യൂണിററ് ഉത്ഘാടനം ചെയ്തു. റവ. ഫാ. കെ. സി. ജേക്കബും സന്നിഹിതനായിരുന്നു.

## മക്കോഡിയ ഗ്രാമത്തിൽ ആശുപത്രി ആരംഭിക്കുന്നു.

ഭിലായ് മിഷൻ ഡയറക്ടർ സ്തേഫാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്ന മിഷൻ ബോർഡ് മീററിംഗ് മക്കോഡിയാ കേന്ദ്രമാക്കി ചുററുപാടുമുള്ള ഗ്രാമങ്ങളിൽ ചികിത്സാ സൗകര്യങ്ങൾ നൽകുന്നതിന് തീരുമാനിച്ചു. മലങ്കര സഭ ഉത്തരഭാരത ഗ്രാമീണ മിഷ്യൻ ആദ്യമായി ആരംഭിക്കുവാൻ തെരഞ്ഞെടുത്തതാണ് മക്കോഡിയാ ഗ്രാമം. അടുത്തവർഷം ആരംഭത്തിൽ തന്നെ മെഡിക്കൽ മിഷൻെറ പ്രവർത്തനങ്ങൾ ആരംഭിക്കുവാൻ തക്കവണ്ണം. സേവന സന്നദ്ധരായ ഡോക്ടർ, നഴ്സ്, കമ്പൗണ്ടർ മുതലായ പ്രവർത്തകരെ കണ്ടുപിടിക്കുവാൻ മിഷൻ ബോർഡ് വൈസ് പ്രസിഡണ്ട് പ്രൊ. ഫാ. ജോൺ വി. ജോണിനെ ചുമതലപ്പെടുത്തി. ഈ മിഷനിൽ പ്രവർത്തിക്കുവാൻ ആഗ്രഹിക്കുന്നവർ Director Bhilai Mission, St. Thomas Ashram P. O. Box No. 24, Bhilai, M. P. എന്ന വിലാസത്തിൽ സമ്പർക്കപ്പെടേണ്ടതാണ്. മിഷൻ മീററിംഗിൽ വെരി. റവ. സി. കെ. ജോസഫ് റമ്പാനും സംബന്ധിച്ചു.

## ഭിലായ് മിഷൻ വാർഷികം

ഭിലായ് മിഷൻെറ 15–ാം വാർഷികം 13–12–'87–ൽ മിഷൻ സെൻററിൽ ആഘോഷിക്കപ്പെട്ടു. മിഷൻ ഡയറക്ടർ സ്തേഫാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ നടന്ന വി. മൂന്നിന്മേൽ കർബാനയിലും പൊതുസമ്മേളനത്തിലും ഭിലായിലും സമീപസ്ഥലങ്ങളിലുമുള്ള ഇടവകകളിൽനിന്നും വളരെപേർ സംബന്ധിച്ചു. അദ്ധ്യക്ഷപ്രസംഗത്തിൽ ഭിലായ് മിഷൻെറ പ്രവർത്തനങ്ങളെ പൊതുവായും മക്കോഡിയാ ഗ്രാമത്തിലാരംഭിച്ചിട്ടുള്ള മിഷനെപ്പററി പ്രത്യേകിച്ചും മാർ തേവോദോസിയോസ് മെത്രാപ്പോലീത്താ വിശദീകരിച്ചു. വിസ്തൃത ഭാരതത്തിലെ ഉൾനാടൻമേഖലകളിലേക്ക് മലങ്കരസഭ പ്രവർത്തനം വ്യാപിപ്പിക്കുന്നതിൻെറ പ്രഥമ കാൽവയ്പാണ് മക്കോഡിയാ മിഷൻ സ്ഥാപനംമൂലം സാധിച്ചിരിക്കുന്നതെന്നും ഈ മിഷനെ ശക്തിപ്പെടുത്തുകയും ഉത്തരഭാരതത്തിൽ ഉൾനാടൻ മിഷൻ വ്യാപകമാക്കുകയും ചെയ്യാതെ ഒരു ദേശീയ സഭയായി നമുക്ക് അംഗീകാരം ലഭ്യമാകയില്ലെന്നും ആയതിന് ധാരാളം പ്രവർത്തകരും പ്രവർത്തനത്തിന് പണവും ഉണ്ടാകേണ്ടതു ആവശ്യമാണെന്നും അദ്ധ്യക്ഷൻ ഓർമ്മിപ്പിച്ചു. റവ. ഫാ. ഫിലിപ്പ് ദേവനായകം, ശ്രീമാന്മാരായ ജോൺ ഐപ്പ്, സി. സി. വർക്കി, ജോർജുകുട്ടി എന്നിവർ പ്രസംഗിച്ചു. മിഷൻ സെക്രട്ടറി ഫാ. ഐപ്പ് മങ്ങാട്ട് വാർഷിക റിപ്പോർട്ട് വായിച്ചു. ഫാ. ഇ. വി. ജോർജ് സ്വാഗതവും ഫാ. കെ. എം. വർഗീസ് കൃതജ്ഞതയും പറഞ്ഞു.

## അദ്ധ്യാപക വാർഷികം

റാന്നി ഡി. സണ്ടേസ്കൂൾ അദ്ധ്യാപക വാർഷികയോഗം ഡിസംബർ 13–ാം തീയതി ഞായറാഴ്ച, വയ്യാററുപുഴ ഓർത്തഡോക്സ് പള്ളിയിൽ വച്ചു നടത്തി. വി. കർബ്ബാനാനന്തരം ഫാ. ജയിക്കബ് ഫിലിപ്പിൻെറ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനം വി. കെ. പാപ്പി ഉത്ഘാടനംചെയ്തു. ററി. ജി. ജോർജും ഫാ. പൗലൂസും O I C ക്ലാസ്സുകൾ എടുത്തു. രണ്ടുമണിക്കു ചേർന്ന പൊതു സമ്മേളനത്തിൽ ഫാ. പൗലൂസ് അദ്ധ്യക്ഷം വഹിച്ചു. ഫാ. ജോബ് O.I.C. ഫാ. ജയിക്കബ് ഫിലിപ്പ്, ററി. ജി. ജോർജ്, വി. കെ. പാപ്പി എന്നിവർ പ്രസംഗിച്ചു. വികാരി ഫാ. തോമസ് O.I.C. സ്വാഗതവും ഡി. ഇൻസ്പെക്ടർ കൃതജ്ഞതയും പറഞ്ഞു. മീററിംഗിൽ 100–ൽ പരം അദ്ധ്യാപകർ സംബന്ധിച്ചിരുന്നു.

## കുന്നംകുളം

കുന്നംകുളം മെത്രാസനത്തിലെ സണ്ടേസ്കൂൾ അദ്ധ്യാപക പരിശീലന ക്ലാസ്സ് സെ. ലാസറസ് പള്ളിയിൽ ഡിസംബർ 11 മുതൽ 13 വരെ നടന്നു. 11–ാം തീയതി മെത്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ് എപ്പിസ്കോപ്പാ സമ്മേളനം ഉത്ഘാടനം ചെയ്തു. 12–ാം തീയതി വി. കർബ്ബാനയെ തുടർന്ന് ഫാ. സോളമൻ ഒ. ഐ. സി., ഫാ. പത്രോസ് ചെമ്മണ്ടൂർ, ററി. കെ. പീററർ മാസ്റ്റർ എന്നിവർ ക്ലാസ്സുകൾ എടുത്തു. 13–ാം തീയതി അഭിവന്ദ്യ തിരുമേനി വി. കബ്ബാന അർപ്പിച്ചു. ശ്രീമതി പി. സി. കുഞ്ഞാത്തിരി, പ്രൊ. ചെറിയാൻ ററി. വർഗീസ് എന്നിവർ ക്ലാസ്സുകൾ എടുത്തു. മൂന്നുമണിക്ക് ചേർന്ന സമാപന സമ്മേളനത്തോടുകൂടി ക്യാമ്പ് അവസാനിച്ചു.

## ആശാദീപം

പരിശുദ്ധനായ പരുമല തിരുമേനിയേക്കുറിച്ച് ഡീക്കൻ കെ. ജി. എബ്രഹാം തഴവ രചിച്ച ഭക്തിഗാനങ്ങളുടെ 'ആശാദീപം' എന്ന കാസററ് ഡിസംബർ 29–ന് എം. ഡി. യിൽ വച്ചു നടന്ന മലങ്കര അസോസ്യേഷനിൽ പരി. ബാവാ തിരുമേനി നിയുക്ത കാതോലിക്കാ അഭിവന്ദ്യ ക്ലീമീസ് തിരുമേനിക്ക് നൽകിക്കൊണ്ട് പ്രകാശനം ചെയ്തു.

(6–ാം പേജിൽനിന്നും തുടർച്ച)

## ആവേശം പകർന്ന മഹാസമ്മേളനം

എന്നിവർ നീങ്ങിയതിന്റെ തൊട്ടുപിന്നിലായി ഏലിയാ കത്തീഡ്രൽ വികാരി ഫാ. സി. ഒ. ജോർജ്ജും ഫാ. കെ. വി. ജോസഫും കത്തിച്ച മെഴുകതിരിയും കൊണ്ട് ഘോഷയാത്രയെ അനുയാനം ചെയ്തു.

കോർ എപ്പിസ്കോപ്പന്മാർ, റമ്പാന്മാർ, മെത്രാപ്പോലീത്തന്മാർ എന്നിവർ പ്രായക്രമമനുസരിച്ച് നീങ്ങിയതിന്റെ പിന്നിലായി നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസും ഏറ്റവും പിന്നിൽ മുത്തുക്കുടയുടെ കീഴിൽ പരിശുദ്ധ കാതോലിക്കാബാവായും സമ്മേളനസ്ഥലത്തേക്ക് എത്തിച്ചേർന്നു. വേദിയിലെത്തിയ സഭയുടെ പരമാധികാരിയെ ഭക്ത്യാദരവോടുകൂടി സഭാമക്കൾ സ്വീകരിച്ചു. സമുദായ ട്രസ്റ്റി

## ഒരു കുടം തേനിൽ ഒരീച്ച വീണാൽ ?

മലങ്കര സഭാചരിത്രത്തിലെ അവിസ്മരണീയമായ നിമിഷങ്ങൾക്ക് തുടക്കം കുറിക്കുന്നതിന് എം. ഡി. സെമിനാരി കോമ്പൗണ്ടിലെ പ്രത്യേകം തയ്യാർ ചെയ്തിരുന്ന പന്തലിൽ വൈദീകരും മാനേജിംഗ് കമ്മററിയംഗങ്ങളും പള്ളിപ്രതിപുരുഷന്മാരും അടക്കം 3000–ൽ പരം പേർ ആകാംക്ഷാഭരിതരായി നിറഞ്ഞിരിക്കുകയാണ്. അടുത്ത ക്ഷണത്തിൽ എന്താണു സംഭവിക്കാൻ പോകുന്നതെന്നോർത്ത് ഏവരുടെയും മുഖത്ത് ഉത്കണ്ഠ, ആശങ്ക.

മെത്രാൻ സ്ഥാനത്തേക്കും വൈദീക ട്രസ്റ്റിസ്ഥാനത്തേക്കും ബാലററ് പേപ്പർ വഴി തെരഞ്ഞെടുപ്പ് നടക്കുവാൻ ഇനിയും നിമിഷങ്ങൾ മാത്രം. സമ്മേളന സ്ഥലം പരിപൂർണ്ണ നിശബ്ദതയിൽ ലയിച്ചു.

ഏവരുടേയും ശ്രദ്ധ പരി: ബാവാ തിരുമേനിയിൽ കേന്ദ്രീകൃതമായിരിക്കുകയാണ്.

പെട്ടെന്ന്,—

വളരെ പെട്ടെന്ന് പിന്നിൽ നിന്നൊരൊച്ച.

പ്രതിനിധികളുടെ മുഴുവൻ ശ്രദ്ധയും പിന്നിലേക്കു തിരിഞ്ഞു.

എന്താണു സംഭവിച്ചതെന്നറിയുവാൻ ഏവരും പിന്നിലേക്ക് എഴുന്നേററു നോക്കുവാൻ ശ്രമിച്ചപ്പോൾ;

പരിശുദ്ധ ബാവാതിരുമേനി ഘനഗാംഭീര്യമാർന്ന സ്വരത്തിൽ:

'ഒരു കുടം തേനിൽ' ഒരീച്ച വീണാൽ—?

അതു മുഴുവൻ 'ചള്ളായി' തീരുന്നു..........!

ആകയാൽ വാത്സല്യമക്കളെ; ഈ സമ്മേളനം സഭയുടെ അന്തസ്സും അഭിമാനവും നിലനിർത്തേണ്ട ഒന്നാണ്. അതിന് ഭംഗംവരുത്തുവാൻ ഒരു വ്യക്തി ശ്രമിച്ചാലും സാധിക്കുന്നതാണ്.

നിറുത്തി സ്ഫുടമായുച്ചരിച്ച ഈ വചനങ്ങൾ കേട്ടപ്പോഴേക്കും പുറകിൽ ചിലർക്കിരിക്കാൻ കസേര ലഭിക്കാഞ്ഞതിലുണ്ടായ 'പിറുപിറുപ്പ്' പെട്ടെന്ന് കെട്ടടങ്ങി.

പരിശുദ്ധ ബാവാ തിരുമനസ്സിലെ നേതൃത്വവും സംഘടനാ വൈഭവവും തടിച്ചുകൂടിയ ജനസംഘത്തെ വിസ്മയിപ്പിച്ചു. സ്ഥാനാർത്ഥികളെ അവസരോചിതമായി നർമ്മം കലർന്ന ഭാഷയിൽ സദസ്സിനു പരിചയപ്പെടുത്തിയപ്പോൾ അതുവരെ സമസ്യർക്കുണ്ടായിരുന്ന 'ഇലക്ഷൻ ടെൻഷനിൽ' നിന്ന് വിമുക്തിനേടി 'കുടുകുടെ' ചിരിച്ചുകൊണ്ടിരുന്നു.

പി. സി. എബ്രഹാം ബാവായെ ഹാരാർപ്പണം ചെയ്തു. പ്രാർത്ഥനയെ തുടർന്ന് ഡൽഹി ഭദ്രാസനാധിപൻ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ 27–ാം സങ്കീർത്തനം വായിച്ചതോടെ യോഗം സമാരംഭിച്ചു. തുടന്ന് പ. ബാവാ തിരുമനസ്സിലെ 'നോട്ടീസ് കല്പന' അസോസ്യേഷൻ സെക്രട്ടറി പ്രൊഫ. മത്തായി വായിച്ചു.

## മലങ്കരസഭ സാർവ്വലൗകിക സഭയത്രേ –പ. ബാവാ തിരുമേനി

എ. ഡി. 52–ൽ സ്ഥാപിതമായ മലങ്കരസഭ തഴച്ചുവളർന്ന് പൂത്തുകുലച്ച് ദൈവത്തിന്റെ കരുണയാൽ ഒരു സാർവ്വലൗകിക സഭയായി തീർന്നിരിക്കുന്നുവെന്ന് പ. കാതോലിക്കാബാവാ പ്രസ്താവിച്ചു. അമേരിക്കാ, ഗൾഫ് തുടങ്ങിയ വിദേശപ്രതിനിധികൾ പങ്കെടുക്കുന്ന ഈ സമ്മേളനം – മലങ്കരസഭ, മലങ്കരയിൽ മാത്രം ഒതുങ്ങിനിൽക്കുന്ന ഒരു സഭയല്ല എന്നതിന്റെ തെളിവാണ്.

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ യോഗത്തിൽ പ്രതിനിധികളെ അഭിസംബോധന ചെയ്തുകൊണ്ട് അദ്ധ്യക്ഷപ്രസംഗം നടത്തുകയായിരുന്ന പ. ബാവാ തിരുമേനി.

വളരെയധികം പ്രതിസന്ധികളിൽക്കൂടി വളർന്നുവന്ന സഭയിന്ന് അതിന്റെ പുന:സ്ഥാപന പ്ലാററിനം ജൂബിലിക്കൂടി ആഘോഷിക്കുകയാണ്. സഭയുടെ ആദ്ധ്യാത്മികവും ഭൗതികവുമായ കാര്യങ്ങൾ ചുമതലാബോധത്തോടും സമർപ്പണമന:സ്ഥിതിയോടും സഭാസ്നേഹത്തോടും നടത്തിക്കൊണ്ടുപോകുവാൻ ദൈവം പ്രാപ്തരാക്കിയിട്ടുള്ളവർ ആ സ്ഥാനങ്ങളിലേക്ക് തെരഞ്ഞെടുക്കപ്പെടണമെന്ന് പ. ബാവാ അഭിപ്രായപ്പെട്ടു. (പ്രസംഗം 3–ാം പേജിൽ)

ഏവർക്കും പുതുവത്സരാശംസകളും വാഴ്‌വും അനുഗ്രഹങ്ങളും നൽകിയ ഉപക്രമപ്രസംഗാനന്തരം ജോസഫ് കെ. അലക്സാണ്ടർ തെരഞ്ഞെടുപ്പുചട്ടങ്ങൾ വിശദീകരിച്ചു. തുടർന്ന് പ. കാതോലിക്കാബാവാ മേല്പട്ട–വൈദിക ട്രസ്റ്റി സ്ഥാനങ്ങളിലേക്ക് നാമനിർദ്ദേശം നൽകിയിരുന്നവരെ സദസ്സിനു പരിചയപ്പെടുത്തി. എം. ഡി. കോമ്പൗണ്ടിൽ പ്രത്യേകം തയ്യാർ ചെയ്തിരുന്ന പോളിംഗ് ബൂത്തുകളിലായിരുന്നു മാനേജിംഗ് കമ്മററിയംഗങ്ങളും വൈദികരും പള്ളിപ്രതിപുരുഷന്മാരും വോട്ടുകൾ രേഖപ്പെടുത്തിയതു്.

## ക്രമീകൃതമായ പോളിംഗ് സ്റേറഷനുകൾ

ഓരോ പോളിംഗ് ബൂത്തിലും അഞ്ച് പോളിംഗ് ഓഫീസറന്മാരും ഒരു പ്രിസൈഡിംഗ് ഓഫീസറും ഉള്ള പത്തൊൻപതു പോളിംഗ് സ്റ്റേഷനുകളിലായാണ് വോട്ടിംഗ് നടന്നതു്. ഒരാൾ പോളിംഗ് ബൂത്തിൽ പ്രവേശിക്കുമ്പോൾ ഒന്നാമത്തെ പോളിംഗ് ഓഫീസർ വോട്ടറുടെ പേരും മററു വിവരങ്ങളും വായിക്കും. ശരി എന്ന് കണ്ടാൽ വോട്ടേഴ്സ് ലിസ്റ്റിൽ ഹാജർ അടയാളപ്പെടുത്തും. രണ്ടാമത്തെ പോളിംഗ് ഓഫീസർ വോട്ടർ ധരിച്ചിരിക്കുന്ന ബാഡ്ജിൽ ഒരു പ്രത്യേക സ്ഥാനത്ത് ദ്വാരം വീഴത്തക്കവണ്ണം പഞ്ച് ചെയ്യും. മൂന്നാമത്തെ പോളിംഗ് ഓഫീസർ, ആ ബൂത്തിലെ പ്രിസൈഡിംഗ് ഓഫീസർ ഇനീഷ്യൽ ചെയ്തിട്ടുള്ള ബാലട്ട് പേപ്പർ നൽകും. ആദ്യം 'ഒററ വോട്ട്' സമ്പ്രദായം അനുസരിച്ചുള്ള മേല്പട്ടസ്ഥാനത്തേക്കുള്ള ബാലററുപേപ്പറും അതിനുശേഷം 'കൈമാററം ചെയ്യാവുന്ന ഒററവോട്ടു സമ്പ്രദായ'മനുസരിച്ചുള്ള വൈദിക ട്രസ്റ്റി സ്ഥാനത്തേക്കുള്ള ബാലററുപേപ്പറുമാണ് നല്കിയതു്.

കഴിയുന്നതും വോട്ടുകൾ അസാധുവാകാതിരിക്കത്തക്കവണ്ണം വോട്ടറന്മാരെ പ്രബോധിപ്പിക്കുന്ന വിജ്ഞാപനങ്ങളും ലഘുലേഖകളും വിതരണം ചെയ്തിരുന്നു. തീഷ്ണമായ വെയിലിനെ വകവെയ്ക്കാതെ തീഷ്ണമായ ആത്മവീര്യത്തോടെ വോട്ടറന്മാർ പോളിംഗ് ബൂത്തുകളിൽ 'ക്യൂ' നിന്നിരുന്നു. ഏകദേശം 4 മണിയോടെ പോളിംഗ് അവസാനിച്ചു. അഞ്ചര മണിയോടെ ഫലപ്രഖ്യാപനം പ: ബാവാ തിരുമേനി 'ജൂബിലിസമ്മേളന'ത്തിൽ വച്ച് പ്രഖ്യാപനം ചെയ്തു.

## ഫാ. മത്തായി നൂറനാൽ, വൈദിക ട്രസ്ററി

മലങ്കര ഓർത്തഡോക്സ് സഭയുടെ വൈദിക ട്രസ്റ്റിയായി ഫാ. മത്തായി നൂറനാലിനെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ തെരഞ്ഞെടുത്തതായി പ: കാതോലിക്കാബാവാ പ്രഖ്യാപിച്ചു.

സാധുവായ വോട്ടിന്റെ അമ്പതു ശതമാനം വൈദീകരുടേയും അത്മായക്കാരുടെയും പ്രത്യേകം പ്രത്യേകം വോട്ടുകൾ ലഭിക്കാഞ്ഞതിനെ തുടർന്ന് മേല്പട്ടസ്ഥാനത്തേക്കാരും തെരഞ്ഞെടുക്കപ്പെട്ടില്ല എന്നും പരി. ബാവാ പ്രഖ്യാപിച്ചു.

ആദ്യറൗണ്ടിൽ ഫാ. നൂറനാലിന് 756 വോട്ടുകളാണ് ലഭിച്ചതു്. മററു സ്ഥാനാർത്ഥികളായ സി. വി. ജോർജ് കോർ–എപ്പിസ്കോപ്പാ, ജോർജ് സഖറിയ കോർ–എപ്പിസ്കോപ്പ, ഫാ. മത്തായി വിലനിലം എന്നിവർക്ക് യഥാക്രമം 437, 243, 396 വോട്ടുകളാണ് കിട്ടിയതു്.

മൂന്നാം റൗണ്ടിൽ മൊത്തം 1006 വോട്ടുകൾ നേടിയാണ് ഫാ. നൂറനാൽ വിജയിയായതു്. രണ്ടാം സ്ഥാനക്കാരനായ സി. വി. ജോർജ് കോർ–എപ്പിസ്ക്കോപ്പായ്ക്ക് 603 വോട്ട് കിട്ടി. സാധുവായ 1832 വോട്ടുകളിൽ 917 വോട്ടുകളാണ് വിജയിക്കാൻ വേണ്ടിയിരുന്നതു്.

മേല്പട്ടസ്ഥാനത്തേക്ക് മത്സരിച്ചവരിൽ ഏററവും കൂടുതൽ വോട്ടുകൾ നേടിയത് മാനേജിംഗ് കമ്മററി തെരഞ്ഞെടുത്ത ഔദ്യോഗിക സ്ഥാനാർത്ഥി ഫാ. ഡബ്ലിയു. എ. ചെറിയാനാണ്. 216 വൈദികരും 636 അത്മായ പ്രതിനിധികളും അദ്ദേഹത്തിന് വോട്ടു ചെയ്തു.

മത്സരരംഗത്തുണ്ടായിരുന്ന റമ്പാൻ തെയോഫോറേസ് കോർ-എപ്പിസ്കോപ്പായും സിറിൽ റമ്പാനും ഫാ. കെ. സി. മാത്യുവും നാമനിർദ്ദേശം പിൻവലിച്ചിരുന്നു. ഫാ പി. എം. കുര്യാക്കോസ് മത്സരരംഗത്തു നിന്ന് പിന്മാറിയതായി അവസാന നിമിഷം സമ്മേളനത്തിൽ വച്ച് പ്രഖ്യാപിച്ചിരുന്നു. ഓരോരുത്തർക്ക് കിട്ടിയ വോട്ടുകൾ താഴെ ചേർക്കുന്നു:—

| സ്ഥാനാർത്ഥി | വൈദികരുടെ വോട്ട് | അത്മായ വോട്ട് | ആകെ കിട്ടിയ വോട്ട് |
|---|---|---|---|
| ഫാ. ഡബ്ലിയു. എ. ചെറിയാൻ | 216 | 636 | 852 |
| ഫാ. എം. കെ. തോമസ് | 113 | 302 | 415 |
| ഫാ. സി. ഒ. വർഗീസ് | 119 | 268 | 387 |
| അലക്സ് കുരമ്പിൽ കോർ എപ്പിസ്ക്കോപ്പാ | 28 | 108 | 136 |
| കെ. സി. ഗീവർഗീസ് റമ്പാൻ | 14 | 93 | 117 |
| ഫാ. പി. കെ. ജോൺ | 8 | 27 | 35 |
| ഫാ. പി. എം. കുര്യാക്കോസ് | 2 | 21 | 23 |
| അസാധു | 24 | 57 | 81 |

## ഭാരതസഭ ആദിമുതലെ സ്വതന്ത്ര സഭയാകുന്നു

**ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ്**

മാർത്തോമ്മാ പാരമ്പര്യത്തിൽ അധിഷ്ഠിതമായ ഭാരതസഭ ആദിമുതലെ സ്വയശീർഷകത്വവും സർവ്വാധികാരവുമുള്ള സ്വതന്ത്രസഭയായിരുന്നെന്ന് വൈദീക സെമിനാരി പ്രിൻസിപ്പാൾ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ പ്രസ്താവിച്ചു.

കാതോലിക്കേററ് പുന:സ്ഥാപന ജൂബിലി സമ്മേളനത്തിൽ പങ്കെടുത്തു് ആശംസാ പ്രസംഗം നടത്തുകയായിരുന്ന അഭിവന്ദ്യ തിരുമേനി, 'കാതോലികവും അപ്പോസ്തോലികവുമായ ഏക വിശുദ്ധ സഭയുടെ ഭാഗമായ ഭാരത സഭ' മററൊരു സഭയ്ക്കും വിധേയമല്ല. ആദിമുതലുണ്ടായിരുന്ന ഈ സഭയ്ക്കു് അന്നുമുതൽക്കുതന്നെ ആചാര്യത്വവും ഉണ്ടായിരുന്നു. എന്നാൽ 1876 മുതൽ കുറച്ചുകാലം സഭയ്ക്ക് വൈദേശിക മേധാവിത്വത്തിൽ കഴിയേണ്ടിവന്നു. എന്നാലിതിൽ നിന്നെല്ലാം നാമിന്ന് വിമുക്തി പ്രാപിച്ചിരിക്കുന്നു. കാതോലിക്കേററു പുന:സ്ഥാപനം നടത്തിയതിന്റെ സുവർണ്ണ ജൂബിലി ആഘോഷിക്കുന്നതിന് ദൈവം അനുഗ്രഹം കാണിച്ചതിൽ ദൈവത്തോടുള്ള കരുണയും ഭക്തിയും കാണിക്കുന്ന' പ്രമേയവും മെത്രാപ്പോലീത്താ അവതരിപ്പിച്ചു.

## ആധുനിക മലങ്കര സഭയുടെ സുവർണ്ണ കാലഘട്ടം

**തോമസ് കുതിരവട്ടം എം. പി.**

പ്രതിസന്ധിഘട്ടങ്ങളിൽ പരിശുദ്ധ സഭയ്ക്ക് ധീരമായ നേതൃത്വം നല്കി നഷ്ടപ്പെട്ടുപോയ സ്വാതന്ത്ര്യം തിരിച്ചുവാങ്ങിയ പരിശുദ്ധ പിതാക്കന്മാരോടുള്ള സ്മരണ സഭയുടെ സംതൃപ്തിക്ക് നിദാനമാണെന്ന്. തോമസ് കുതിരവട്ടം. എം. പി. പ്രസ്താവിച്ചു. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ ഭരണകാല ഘട്ടമാണ് ആധുനിക മലങ്കര സഭയുടെ സുവർണ്ണ കാലഘട്ടമെന്ന് അദ്ദേഹം വിശേഷിപ്പിച്ചു.

## അലക്സാണ്ടർ കാരയ്ക്കൽ

എപ്പിസ്ക്കോപ്പസിയുടെയും ജനാധിപത്യത്തിന്റെയും സമന്വയമായ സഭയുടെ പ്രവർത്തനശൃംഖല ആഗോളതലത്തിൽ ത്വരിതപ്പെടുത്തി വികസിപ്പിക്കുന്നതിനായി വ്യക്തിത്വവും ആദർശധീരതയുമുള്ള യുവാക്കൾ ഉണരണമെന്ന് സഭാവത്സലൻ അലക്സാണ്ടർ കാരയ്ക്കൽ അഭിപ്രായപ്പെട്ടു. അലക്സാണ്ടർ കാരയ്ക്കലിന്റെ

### ഓർമ്മപ്പെരുനാൾ.

കാലംചെയ്ത തോമ്മാ മാർ ദീവന്നാസ്യോസ് തിരുമനസ്സിലെ 15–ാം ഓർമ്മപ്പെരുനാൾ ഡിസംബർ 6–ാം തീയതി ഞായറാഴ്ച തെങ്ങേലി സെൻറ് ജോർജ്ജ് ഇടവകയിൽ ആഘോഷിച്ചു. രാവിലെ അഭിവന്ദ്യ പക്കോമിയോസ് തിരുമനസ്സുകൊണ്ട് വി. കുർബ്ബാന അർപ്പിക്കുകയും തുടർന്ന് ദീവന്നാസ്യോസ് തിരുമനസ്സിലെ . സെൻറിനറിയോടനുബന്ധിച്ച് മാർ തോമ്മാ ഡൈനീഷ്യസ് മിഷ്യൻ സെൻറർ ചെയ്യുന്ന 100 ജീവകാരുണ്യ പ്രവർത്തനങ്ങളിൽ 15 എണ്ണത്തിനുള്ള സഹായം നൽകുകയും പുതിയ ദേവാലയത്തിൻെറ മദ്ബഹായുടെ കരിങ്കൽ പ്രതിഷ്ഠിക്കുകയും ചെയ്തു. പി. സി. തോമസ് പയിനുംമൂട്ടിൽ 2000 രൂപാ സ്ഥിരനിക്ഷേപമായി മിഷ്യൻ സെൻററിൻെറ പേരിൽ നിക്ഷേപിക്കുന്നതിലേക്ക് [illegible]കയുണ്ടായി. നേർച്ചവിളമ്പും ഉണ്ടായിരുന്നു.

### നാഗലാൻറിൽ ഓർമ്മപ്പെരുനാൾ

ദീമാപ്പൂരിൽ പ. പരുമല തിരുമേനിയുടെ നാമത്തിൽ സ്ഥാപിച്ചിട്ടുള്ള പള്ളിയിൽ പ. പരുമല തിരുമേനിയുടെ ഓർമ്മപ്പെരുനാൾ കൽക്കട്ടാ ഭദ്രാസനാധിപൻ സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാന, നേർച്ചവിളമ്പ്, റാസ, മുതലായ ചടങ്ങുകളോടെ ആഘോഷപൂർവ്വം ആചരിച്ചു. നാഗാലാൻറിൻെറ തലസ്ഥാനമായ കോഹിമയിലും 5–ാം തീയതി അഭിവന്ദ്യതിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ മൂന്നിന്മേൽ കുർബ്ബാന നടത്തുകയുണ്ടായി.

---

പ്രവർത്തനതീക്ഷ്ണതയും സഭയോടുള്ള താൽപര്യവും കണക്കിലെടുത്ത് 'സഭാവത്സലൻ' എന്ന ബഹുമതി പ. ബാവാ സമ്മേളനത്തിൽ വച്ച് നല്കി.

## മുത്തൂററ് എം. ജി. ജോർജ്ജ്

അത്യുത്തമമായ വൈശിഷ്ട്യ ഗുണങ്ങളോടു കൂടിയ മലങ്കര സഭ ഭാരതം മുഴവൻ വ്യാപിപ്പിക്കേണ്ടിയിരിക്കുന്നുവെന്ന് മുത്തൂററ് എം. ജി. ജോർജ്ജ് അഭിപ്രായപ്പെട്ടു. ഇൻഡ്യൻ ഓർത്തഡോക്സ് സഭ ഓരോ സംസ്ഥാനത്തും ഓരോ ഭദ്രാസനങ്ങൾ രൂപീകരിച്ച് ഓരോ മെത്രാപ്പോലീത്താ ഭരണം നടത്തണമെന്ന് മി. ജോർജ്ജ് അഭിപ്രായപ്പെട്ടു. ഇതു സാധ്യമാകണമെങ്കിൽ അനുഗ്രഹിക്കപ്പെട്ട ഈ സിംഹാസനത്തിനുവേണ്ടി കർമ്മനിരതരായി പ്രവർത്തിക്കുവാൻ ആളുകൾ ഉണ്ടാകേണ്ടിയിരിക്കുന്നു. വിശ്വാസം, പാരമ്പര്യം, പ്രാർത്ഥന, ഗീതങ്ങൾ, കുർബ്ബാന, മേല്പട്ടക്കാർ, പുരോഹിതന്മാർ തുടങ്ങി അത്യുത്തമമായ സപ്തഗുണങ്ങൾ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് മാത്രം അവകാശപ്പെടാവുന്നതാണെന്ന് അദ്ദേഹം നിസ്തർക്കം പ്രസ്താവിച്ചു. തുടർന്ന് തോമസ് മാത്യു കമ്പക്കാട്ട് ആശംസകൾ നേർന്നുകൊണ്ട് സംസാരിച്ചു.

## വൈദികട്രസ്ററി ഫാ. മത്തായി നൂറനാൽ

'പ. സുന്നഹദോസിൻെറയും ബാവാ തിരുമേനിയുടേയും കല്പനകൾക്കനുസൃതമായി സഭയുടെ ഉന്നമനത്തിനും പുരോഗതിക്കുമായി സഭയുടെ കൂട്ടുട്രസ്റ്റിയായ ഞാൻ എന്തു ചെയ്യണമൊ അതു ചെയ്യാൻ സന്നദ്ധനായിരിക്കുമെന്ന്' നിയുക്ത വൈദിക ട്രസ്റ്റി ഫാ. മത്തായി നൂറനാൽ മലങ്കര അസോസ്യേഷൻ മുൻപാകെ ഉറപ്പു നല്കി. വൈദികട്രസ്റ്റിയായി തന്നെ തെരഞ്ഞെടുത്ത എവരോടും അദ്ദേഹം നന്ദിയും രേഖപ്പെടുത്തി.

തെരഞ്ഞെടുപ്പിനെത്തുടർന്നു ചേർന്ന കാതോലിക്കേററ് പുനഃസ്ഥാപന പ്ലാററിനം ജൂബിലി സമ്മേളനത്തിൽ കാതോലിക്കാബാവാ അദ്ധ്യക്ഷത വഹിച്ചു.

കാതോലിക്കേററ് പുന:സ്ഥാപനത്തിനുശേഷമുള്ള 75 വർഷങ്ങളെ സൂചിപ്പിച്ച് 75 ആചാരവെടികൾ മുഴങ്ങി. തോമസ് മാർ തീമോത്തിയോസ്, സഖറിയാസ് മാർ ദീവന്നാസ്യോസ്, യൂഹാനോൻ മാർ സേവേറിയോസ്, തോമസ് മാർ അത്താനാസിയോസ് എന്നിവർ ഒഴികെ സഭയിലെ എല്ലാ മെത്രാപ്പോലീത്താമാരും സമ്മേളനവേദിയിൽ സന്നിഹിതരായിരുന്നു.

കാതോലിക്കാദിനപ്പിരിവിൻെറ ഷീൽഡുകളും ജൂബിലിയോടനുബന്ധിച്ചു നടത്തിയ ഉപന്യാസ പ്രസംഗ മത്സരങ്ങളിലെ വിജയികൾക്കുള്ള സമ്മാനദാനവും ബാവാ നൽകി.

പ്രൊഫ. അലക്സാണ്ടർ കാരയ്ക്കലിനു 'സഭാവത്സല' സ്ഥാനവും, ആർട്ടിസ്റ്റ് ബേബി ചെങ്ങന്നൂരിനു 'സഭാചിത്രകവി' എന്ന ബഹുമതിയും ബാവാ സമ്മാനിച്ചു.

കാതോലിക്കാ മംഗളഗാനാലാപത്തോടും പരിശുദ്ധ ബാവാതിരുമേനിയുടെ ആശീർവാദത്തോടുംകൂടി ആറര മണിയോടെ മലങ്കരയിലെ മഹാസമ്മേളനത്തിനു സമാപ്തികുറിക്കപ്പെട്ടു.

**ജോൺ തോമസ്, കരിങ്ങാട്ടിൽ**



പുതുതായി കൂദാശ ചെയ്ത അമേരിക്കൻ ഭദ്രാസന അരമന ഓഫീസിൽ ഇടവക മെത്രാപ്പോലീത്താ തോമസ് മാർ മക്കാറിയോസ് തിരുമേനിയും കൂദാശ നിർവ്വഹിച്ച ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനിയും. വികാരി ഫാ. സി. കെ. രാജൻ രാജു എം. വർഗീസ് ഇടിക്കുള കോറെപ്പിസ്കോപ്പാ, പീലിപ്പോസ് വട്ടശ്ശേരിൽ എന്നിവരാണ് സമീപം.



വിദ്യാർത്ഥിപ്രസ്ഥാനം 79–ാം വാർഷികസമ്മേളനത്തിൽ മനോരമ ചീഫ് എഡിററർ കെ. എം. മാത്യു ആശംസാ പ്രസംഗം ചെയ്യുന്നു. പീലിപ്പോസ് മാർ തേയോഫീലോസ്, പൗലൂസ് മാർ ഗ്രീഗോറിയോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ്, പൗലൂസ് മാർ മിലിത്തിയോസ് എന്നീ തിരുമേനിമാരും സ്ററുഡൻറ്സ് വൈസ് പ്രസിഡൻറ് പ്രിൻസ് വർഗീസുമാണ് സമീപം.

## ആനുകാലികം — ജയൻ






Licence No. 475
11th APRIL 1946
Registered No. KL—KTM—38

# THE MALANKARA SABHA

Catholicate Office, Kottayam—686 038

പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ



**Fr. P. P. Zachariah & Family,**
**Housten.**

Printed and published by Rev. Fr. T. G. Zacharia
For Orthodox Viswasa Paripalana Samathy, Kottayam
at the Catholicate Press, Kottayam-38
Chief Editor: Very. Rev. Ramban Dr. N. J. Thomas